518 1465

# മംഗളമഞ്ജരി.

(ശ്രീമൂലംതിരുനാൾ പൊന്നുതമ്പുരാൻ തിരുമനസ്സിലെ
ഷഷ്ടിപൂർത്തി-പ്രശസ്തിപരമായ
ഒരു ലഘുകാവ്യം.)

എസ്സ്. പരമേശ്വരയ്യർ എം. എ., ബി. എൽ.

ഉള്ളൂർ എസ്സ്. കൃഷ്ണയ്യർ, ബി. എ എഴുതിയ
ടിപ്പണിസഹിതം.

പകർപ്പവകാശം ഗ്രന്ഥകർത്താവിൽ.

പ്രകാശകന്മാർ,
കരാർ ആർ. സുന്ദരമയ്യർ ആൻഡ് കൊ.
തിരുവനന്തപുരം.

൨-ാം പതിപ്പ് കാപ്പി-൧൦൦൦.
കൊല്ലം വി. വി. പ്രസ്സിൽ അച്ചടിപ്പിച്ചത്.

വില ചക്രം ൪.

1093.

എല്ലാ പ്രതികളിലും ഗ്രന്ഥകർത്താവിന്റെ മുദ്ര ഉണ്ടായിരിക്കും.

Class VII
KOTTAYAM

# മംഗളമഞ്ജരി.

(ശ്രീമൂലംതിരുനാൾ പൊന്നുതമ്പുരാൻ
തിരുമനസ്സിലെ ഷഷ്ടിപൂൎത്തി-
പ്രശസ്തിപരമായ ഒരു
ലഘുകാവ്യം)

എസ്. പരമേശ്വരയ്യർ
എം. എ., ബി. എൽ.

ഉള്ളൂർ എസ്. കൃഷ്ണയ്യർ ബി. എ.
എഴുതിയ ടിപ്പണിസഹിതം.

പകൎപ്പവകാശം ഗ്രന്ഥകൎത്താവിൽ.

പ്രകാശകന്മാർ,
കരാർ ആർ. സുന്ദരം ആൻഡ് കൊ.
തിരുവനന്തപുരം.

കൊല്ലം വി. വി. പ്രസ്സിൽ അച്ചടിപ്പിച്ചതു്.

1093.

എല്ലാ പ്രതികളിലും ഗ്രന്ഥകൎത്താവിന്റെ മുദ്ര ഉണ്ടായിരിക്കും.

PUBLIC LIBRARY
19658
Reg. No. 101
KOTTAYAM

ശ്രീ

# മംഗളമഞ്ജരി.

---

മൂലംനാൾ മുററുമാളും മുഴുസുകൃതഫലം,
മുഖ്യവഞ്ചിക്ഷിതിശ്രീ-
മൂലം, മൂൎദ്ധാഭിഷിക്തവ്രജമുകുടമിള-
ന്മുഗ്ദ്ധമുക്താകലാപം,
പാലംഭോരാശികന്യാപതിഭജനപരാ-
ധീന, മന്യൂനകീൎത്തി-
ക്കാലംബം, രാമവൎമ്മാഭിധ,മവനകലാ-
ലാലസം, ലാലസിപ്പൂ.

ആനന്ദത്തുമരന്ദപ്പുഴയിലകമഴി-
ഞ്ഞാടുമാറാട്ടമാറി-
സ്സ്യാനന്ദൂരസ്ഥസൽക്ഷ്മാശതമഖമണിതൻ
ഷഷ്ടിപൂൎത്ത്യുത്സവത്തെ
ഗാനംചെയ്യും കവീന്ദ്രൎക്കുടയ കളകള-
ത്തിങ്കലുംശങ്കവിട്ടീ-
ഞാനാജ്ഞൻ ചെന്നു ചാടാൻതുനിവതവനിട്ടൽ-
ഭക്തിതൻ ശക്തിതന്നേ.

പാലാഴിപ്പൈതലാൾതൻ പട്ടനടനമലർ-
പ്പന്തലായും ത്രിലോകീ-
ലോലാലങ്കാരമായും ഭവികസമുദയോ-
ദാരകേദാരമായും
ചേലാളും ദാക്ഷിണാത്യക്ഷിതിയുടെ പുകളിൻ
വഞ്ചിയാം വഞ്ചിദേശം
വേലാതീതപ്രഭാവത്തൊടു വിരുതിൽ വിള-
ങ്ങുന്നു വിശ്വൈകവശ്യം. ൩

വാണീകാന്തൻ യജിച്ചും, ദനുജരിപു സുഖ-
സ്വാപമാർന്നും, ഗിരീശൻ
ക്ഷോണീരക്ഷയ്ക്കിണങ്ങും വിധമവതരണം
ചെയ്തു,മിന്ദ്രൻ തപിച്ചും,
വാണീടാനുല്ലസിക്കും വസുമതി! മഹിതേ!
വഞ്ചി! നിൻ ചിത്രവൃത്തം
നാണീയസ്സാം പ്രശസ്തിധ്വജമുലകുപതി-
ന്നാലിലും നാട്ടിടുന്നു. ൪

ഇപ്പാരാവാരകാഞ്ചീതടമകുടമണി-
ക്കീശരാകുന്ന സാക്ഷാൽ-
ത്തൃപ്പാപ്പൂരന്വയാംഭോനിധിയിലുദിതരാം
ക്ഷത്രനക്ഷത്രനാഥർ
നൽപ്പാൽ കുമ്പിട്ട കീർത്തിക്കതിർ നവനവമായ്
നാട്ടിലെങ്ങും പരത്തി-
ത്തൽപ്പാദം തന്നെതാങ്ങും തണലുമുലകിനെ-
ന്നുള്ളമട്ടുല്ലസിപ്പൂ. ൫

തന്നോമൽക്കാന്തിതാഴ്ത്തിലപവളധവളമായ്
ശക്രലോകത്തിലേക്കീ-
മന്നോർതൻമഞ്ജുളപ്പൂമ്പുകളണവതു ത-
ദംശമൂലം ശശാങ്കൻ
അന്നോടന്നംബരാന്തസ്സമുദിതനവലോ-
കിപ്പൂ; ദപ്ലോദ്ധതതാം
കുന്നോളം കൂട്ടവോക്കും കുലജകൃതപരാ-
ഭൂതി സമ്പ്രീതിഹേതു.

പാരാകെപ്പത്തുമെട്ടും ദിനമശരണമായ്
ഭാരതായോധനത്തിൽ-
പ്പാരാതേറ്റുപ്പെട്ടു മാഴ്കുന്നളവരികിലിരു-
ന്നന്ദദാനം നിദാനം
ആരാപ്ലോരാളിമാക്കുന്നലിവൊടരുളി,യ
ധർമ്മജാതാവലംബം
പേരാന്നീടും പെരുഞ്ചോററുദയനൊരു മഹാ-
സ്സാന്നു വഞ്ചീന്ദ്രനല്ലോ.

അക്കാലംതൊട്ടശേഷക്ഷിതിധവരുമവ-
ക്കുള്ളോരാദർശനെന്നായ്-
സ്സൽകാരം ചെയ്തിടേണ്ടും സരണിയിൽ മുറപോലൽ-
സ്സാധുസംരക്ഷചെയ്തും
ചിൽക്കാതൽക്കാലടിത്താരിണ ദൃഢതരമായ്-
ച്ചിത്തരംഗത്തിൽ നിർത്തി-
ത്തൽകാരുണ്യം ലഭിച്ചും ധരയിലിവർ ലസി-
ക്കുന്നു ധന്യാഗ്രഗണ്യർ.

ധർമ്മത്തെദ്ദൈവമാക്കിത്തനതുജനതയിൽ-
ശാശ്വതൈശ്വര്യമേറവും
കർമ്മം ചെയ്ത്തുഴിയെങ്ങും കലിയുടെ കലുഷം
തീർത്തു കല്യാണമേകി
നർമ്മത്തിൽക്കൂടി നന്മയ്ക്കധികമുതകുമി-
ട്ടൂർജ്ജ്യരാം രാജ്യരക്ഷാ-
ധർമ്മജ്ഞന്മാർ മഹേന്ദ്രോപമർ മഹിയിൽ വിള-
ങ്ങുന്ന മാഹാത്മ്യമോടേ. ൯

ശ്രീവഞ്ചിക്ഷ്മാവധൂടീമണിയുടെ നവനി-
സ്തുല്യമംഗല്യലക്ഷ്മീ-
കൈവല്യം കംസാരിത്തിൻ കരുണയുടെ കളി-
ക്കളുള്ള കല്യാണരംഗം,
ദേവൻ മൂലർക്ഷജക്ഷ്മാരമണനൃപതാ-
ണ്ടിന്നുമുൻപുജ്ജ്വലത്താ-
മീവംശസ്ഥൂലമുക്താഫലപാദമധിരോ-
ഹിച്ചു ശോഭിച്ചു മേന്മേൽ. ൧൦

മാതാവും താതനും ഹാ! മഹിതമതി മഹ-
സ്സാണ്ട മാർത്താണ്ഡവർമ്മ-
ക്ഷ്മാതാരാനാഥനും പോയ്ത്തനതുസഹജനും
താനുമേതാനുമണ്ടും
ഓതാനാവാത്ത മാലിൽപ്പെട്ടുകിലുമതുതൻ
ഹൃത്തിൽമെത്തുംകരുത്താൽ
വീതായാസം വിലംഘിച്ചിതു വിമലഗുണാ-
രാമനാം രാമരാജൻ. ൧൧

തൻനൽക്കട്ടക്കിടാവിൻ തളിരൊളിമൃദുമെയ്
തള്ളിയന്നാളിലേതോ
മിന്നല്ക്കൊപ്പം മറഞ്ഞോരമരപുരിയിലെ-
ത്തങ്കവാടാവിളക്കേ!
പിന്നത്തേസ്സാത്മജന്മങ്ങളൊരു പൃഥുലശുഭ-
ത്തിന്നു നൂനം നിദാനം
പൊന്നമ്മത്തമ്പുരാനേ! ഭവതിയുടെ സദാ-
ശിസ്സു സാഫല്യപൂർണ്ണം. ൧൨

കാണിക്കും മാന്ദ്യമേശാതരിയ തിരുവയ-
സ്സഞ്ചിലീ വഞ്ചിഭൂഷാ-
മാണിക്യം മാതൃഭാഷാപഠനവിധിതുട-
ന്നപ്പുറം കെല്പുറച്ചോ
ഹൈഹൗണിക്കും സംസ്കൃതം തൊട്ടെഴുമപരകളാം
വാണികൾക്കും ഹൃദന്തം
പ്രീണിക്കുംമട്ടു വിദ്യാഭഗവതിയെ വിശേ-
ഷിച്ചു പൂജിച്ചുപോന്നു. ൧൩

വേലാതീതോരുവിദ്യാജലധിയിൽ വിഹരി-
പ്പോരു വിഖ്യാതനാമി-
ച്ചോലാനന്താധിപൻതൻ പടുപഠനകലാ-
വൈഭവാഭോഗരീതി
ലീലാലോലം കിടാങ്ങൾക്കുടയ ഹൃദയമെ-
ന്നുള്ള ചൊല്ലുള്ളതല്ലേ-
നാലാപം വാച്ചിടുംമാറഖിലഗുരുജന-
ങ്ങൾക്കമാശ്ചര്യമേകി. ൧൪

ശ്രീകാളും ഉത്തണഭാഷാമഹിളയുടെ ഗളച്-
ശങ്കമാമങ്കപാളി-
ക്കേകാന്തസ്ഥാനമാമിസ്സലിലനിധിലസ-
ന്മേഖലാലേഖനാഥൻ
ആകാരം കൊണ്ടൊരിൻഡ്യൻനൃപനമമലമാം
ശീരുകൊണ്ടാംഗലക്ഷ്മാ-
നാകാധീശാഗ്ര്യഹാരത്തിനു നടുവിലെഴും
നായകക്കല്ലുമായി. ൰൨

ഈവിഖ്യാതക്ഷിതിക്ഷിന്മണിയുടെയിണവി-
ട്ടുള്ള നൽത്തൂലികയ്ക്കും
നാവിന്നും തുമ്പിൽ നാനാനടനവിധിനട-
ത്തുന്ന നൃത്തപ്രവീണേ!
ശ്രീവിദ്യേ! ഹൈഞണി! മുറവും ജഗതി തവ പദാം-
ഭോജമമ്പോടജസ്രം
സേവിക്കാനന്യനാരുണ്ടിതിനുസമ,മസാ-
മാന്യനീമാന്യനമ്മേ! ൰൩

ഈവിദ്യാംഭോധികുംഭോത്ഭവനു സഹജഭ്രൂ-
വായ ഹസ്താവലംബം
കൈവിട്ടാഹന്തപൊയ്പ്പോയ് ക്കടന്നമതനുവാ-
യന്നു കൈവന്നതെല്ലാം
അവിശേപശൻ വിധിക്കുന്നതിനൊഴികഴിവും
നീക്കപോക്കും ചുരുങ്ങും
ജീവിക്കെന്നോർത്തു സർവ്വംസഹ സഹചരിയാ-
കേണ്ട ദേവൻ പൊറുത്തു. ൰൪

ചാരുശ്രീ വായ്ക്കുവോരിന്നൃപന്റെ തിരുവയ-
സ്സേഴുമീരേഴുമേഴും
ചേരും മുമ്പായി വേണാട്ടുടയവിട്ട വിശാ-
ഖാവനീ ജീവനാഥൻ—
പോരും ശേഷം കഥിപ്പാൻ പണി—ഭുവനപിതാ-
വിന്റെ വാഞ്ഛാബലത്താൽ-
ത്താരുണ്യത്തിൽ ധരിത്രീവധുവിനു ധവനായ്
മൂലകൻ ലാലസിച്ചു. ൮

താരേശപ്പൂനിലാവിൻ ധവളതയവലം-
ബിച്ചു കീർത്തിച്ഛടാംഭഃ-
പൂരേ ലോകത്തെമുക്കും പുതിയ പതിയൊട-
ന്നഞ്ചിതേ! വഞ്ചിദേവി!
പാരേ! പാരം ജയിപ്പൂ ഭഗവതി; ഭവതി-
ക്കംബ! പണ്ടേതുടങ്ങി-
പ്പാരേവാഗപത്തി ഭദ്രാസനമഹിമ,യതിൻ-
നന്മയാജന്മരമ്യം. ൯

പാരാളും പാണ്ഡ്യചോളേശ്വരർ നിജമകുടീ-
ഭാസ്സിനാൽപ്പാദപീഠം
നീരാജിപ്പിച്ചു കാൽത്താർതൊഴുമളവു യഥാ-
വാഞ്ഛിതം കാഞ്ചിതന്നിൽ
പാരാവാരാംബരാലംകൃതഭരതമഹീ-
പ്രാജ്യസാമ്രാജ്യലക്ഷ്മീ-
താരാധീശാസ്യയാളെത്തഴുകിന ജയസിം-
ഹാത്മജൻ താവകീനൻ. ൧൦

ആരാൽക്ഷണംകൊണ്ടരിനികരതമ-
സ്സാണ്ഡമാർത്താണ്ഡഭാസ്സാ-
മാരാലെന്നമ്മവീണ്ടും പുതിയൊരുകമലാ-
വാസകാസാരമായി,
ആരാജീവാക്ഷസേവാരതനമിതഗുണനം
പൂണ്ട മാർത്താണ്ഡവർമ്മ-
ക്ഷ്മാരാകാചന്ദ്രമസ്സും ഭഗവതി! വസുധേ!
വഞ്ചി! നിഞ്ചിത്തനാഥൻ. ൧൦

നേരായിട്ടിപ്പൊന്നിച്ചടരിന്നെതിരിട്ടു-
ന്നോരു പോരാളിമാർതൻ
വാരാളും കണ്ണാരക്തപ്പുഴയിൽ മുഴുകിയും
പൊങ്ങിയും കേളിയാടി
ധാരാളം ധൌതഭാവം തടവിന പുകളാൽ-
ധന്യനായ്ത്തീൎന്ന നവ്യ-
ശ്രീരാമൻ ധർമ്മരാജക്ഷിതിശതമഖനും
ദേവി! തേ ജീവിതേശൻ. ൧൧

വാണീമാതിന്റെ വക്ഷോരുഹയുഗളി വഹി-
ക്കുന്ന നൽസ്തന്യസാരം
താണീടാതാസ്വദിപ്പാൻ തരമുടയമഹാൻ;
ഗർഭപാത്രാന്തരത്തിൽ
വാണീടുന്നാളുമൂഴിക്കധിപതി, വളരെ
ഖ്യാതിമാൻ, സ്വാതിജാത-
ക്ഷോണീസീമന്തമുത്തും കൃതസകലജഗ-
ദ്വിസ്മയൻ യുഷ്മദീയൻ. ൧൨

ശ്രീയിമ്മട്ടാന്നു നാനാനൃപരുമതിന്നുമേൽ-
സ്സൎവ്വശാസ്ത്രജ്ഞന്മാരായോ-
രായില്യം തമ്പുരാനും നിശിതമതി വിശാ-
ഖാവനീശിതഭാസ്സും
സ്ഥായിക്കൊത്തുല്ലസിപ്പാൻ തരമുടയ ഭവ-
ദ്രത്നസിംഹാസനത്തി-
ന്നായിക്കൂപ്പുന്നതായേ! പുളകമിളകിടും
മെയ്യൊടീയുള്ള ഞങ്ങൾ. ൨൪

തത്താദൃക്കായ സിംഹാസനമഹിമ തഴ-
ച്ചുല്ലസിക്കുന്നതിന്നും
ചിത്താനന്ദാമൃതത്തിൽജ്ജനതയനുദിനം
ചെന്നു മുങ്ങുന്നതിന്നും
സത്താം മാൎഗ്ഗത്തിൽനിന്നിസ്സദയഹൃദയനാം
മൂലകശ്രീലസൽക്ഷ്മാ-
ഭൎത്താവാളുന്ന യത്നം പരിചിനൊടു ഫലി-
പ്പിപ്പൂ പാഥോജനാഭൻ. ൨൫

ചട്ടം തീൎക്കും സദസ്സങ്ങൊരുവക, വെളിവിൽ-
പ്പൌരരോടൊത്തുകാൎയ്യം
ചട്ടംകെട്ടുന്ന സംസത്തൊരുവക, പുരസം-
സ്കാരഭാരം വഹിപ്പാൻ
ഒട്ടല്ലന്യങ്ങളാകും സമിതിക,ളിവയാ-
ലിപ്പുകൾക്കല്പകക്ഷ്മാ-
തട്ടത്ത്യന്തം ജയിപ്പൂ ജനതയുടെ മനോ-
ഭീഷ്ടദാനൈകലോലൻ. ൨൬

മേടിക്കുന്നില്ല പുത്തൻകാമൊരുശകലം;
പണ്ടുപണ്ടുള്ളവയ്ക്കും
കൂടിക്കൂട്ടമ്പൊഴെല്ലാം കുറവലിവിയിൽവരു-
ന്നൂന്നു കൂട്ടംവരയ്ക്കും;
ചേടിക്കൊപ്പം ജനത്തെജ്ജലധിസുത ഭജി-
ക്കാതെ യാതൊന്നുകൊണ്ടും
പാടി,ല്ലിക്കഷ്ടാപചിത്തം പ്രകൃതിശുഭസരി-
ന്മജ്ജനോന്മജ്ജനോല്ക്കം. ൰൭

നെല്ലായും തേങ്ങയായും നികുതിശകലമി,-
ല്ലുള്ള ശ്രുല്കംതരമ്പോ-
ലെല്ലാക്കും കാശ്രുമാറിസ്സപടിസുലഭമാ-
യഞ്ചലിൽത്താൻ ചെലുത്താം;
തെല്ലാസ്സംഖ്യൈയ്ക്കുമാററം തെളിവിലെവിടെയും
മുപ്പതബ്ദം കഴിഞ്ഞാ-
ലല്ലാതെത്തില്ല; മറെറന്തിതിലുമധികമായ്-
ക്കഷ്ടകോൽകഷ്ടഹേതു? ൰൮

മേടിക്കാം വായ്പ സർക്കാരൊട്ടു, കൃഷികലയിൽ-
ജ്ഞാനമന്യൂനമെന്നും
നേടിക്കൊള്ളാം, തയാറായതിനൊരുതുറയു,-
ണ്ടേകനാകാത്തതിങ്കൽ
കൂടിത്തമ്മിൽ തുണയ്ക്കാ,മതിനുമൊരുവകു-
പ്പുണ്ടു; നിങ്ങൾക്കുകഷ്ട-
പ്പാടിന്നെന്തുള്ളു? മൂലംനൃപതി കൃഷകരേ!
പാരിടപ്പാരിജാതം. ൰൯

ബന്ധുക്കളുപ്പു ബന്ധുപ്പടവരിയിവത-
        ന്നാഗമം സമ്പ്രതീക്ഷി-
ച്ചെമ്പാടും പൌരർ നില്പാനിനിയുമിടവരൊ-
        ല്ലെന്നു ചിന്തിച്ചുമേന്മേൽ
തൻപാരിൽത്തന്നെരണ്ടും വിളവതിനുതരം
        നല്കി നൽക്കീർത്തിപൂരം
സമ്പാദിപ്പാനമിക്ഷ്മാശശി സതതകൃപാ-
        സാഗരൻ ജാഗരൂകൻ. ൩൦

നാടൻമട്ടുള്ളതായോരുഴവു വിത വളം-
        ചേക്കലിച്ചൊന്നതൊന്നും
വേടക്കംവേണ്ട; മാട്ടും പുതിയ കൃഷിപരി-
        ഷ്കാരസാരം ഗ്രഹിപ്പൂ;
അടൽപ്പാടല്ലമെന്തെന്നറിവതിനിടയാ-
        കാതെ നിർബാധമെന്നും
പാടം പച്ചപ്പടത്തെപ്പുരിചൊടണിവതി-
        പ്പാർത്ഥിവേന്ദ്രപ്രഭാവം. ൩൧

മാനം മുട്ടിക്കിടക്കും മലയുടെ മുകളും
        കണ്ണുധാരക്കശേഷം
മാനം മുട്ടിക്കമോരോ കടലൊട്ടു കിടയാം
        കായലും മിക്കവാറും
അനന്ദത്തോടുനെല്ലിൻ കതിരുമതിരുവി-
        ട്ടന്യധാന്യങ്ങളും പൂ-
ണ്ടുന്നംവിട്ടുഴിമാതിന്നുദയമുയരുമാ-
        റുന്നമിച്ചുല്ലസിപ്പൂ. ൩൨

മാനിൻകൂട്ടങ്ങൾമാഴ്കും നിലയിലലറിട്ടും
വ്യാഘ്രപാളിക്ക വാഴ്യോ-
രാനിർഝരാടനത്തിന്നലഘുപദവിയാം
വൻകൊടുങ്കാടശേഷം
വാനിൻമട്ടായതിങ്കൽപ്പുതിയതെയിലയും
റബ്ബറും നില്പതാരും
മാനിപ്പോരി മഹിളന്മണിയുടെ മഹിമ-
പ്പെട്ട മാഹേന്ദ്രജാലം. ൧൧

കോലംപോത്തച്ചുഭല്ലും കരി പുലി കടുവാ-
തൊട്ടഹിംസ്രങ്ങളാലും
കാലക്കേടിന്നു പററുന്നൊരു പനിമുതലാം
ഘോരരോഗങ്ങളാലും
ഏലക്കാക്കുള്ള മാലോത്തവരുടെ വലുതാം
പാരതന്ത്ര്യക്രമത്തിൻ
മൂലംമുററുംമുറിച്ചു മുദിതഹൃദയനാം
മൂലകക്ഷ്മാലലാമം. ൧൨

അത്തുംഗാഭോഗവത്താമരിയചിറചമ-
ച്ചത്ഭുതം കോതയാററിൽ-
സ്സേതുക്കെട്ടാലതിൻ നീർ ശരിവരെയുമട-
ച്ചെത്രയോകുല്യവെട്ടി
ഏത്തുംക്ലേശാതെ നാട്ടാക്കലഘുജലസുഖം
ചേർത്തതൻ രാജ്യരക്ഷാ-
ചാതുര്യം കാട്ടമിക്ഷ്മാവിഭു ശുചിഭവേൻ
സ്പഷ്ടദൃഷ്ടാപദാനൻ. ൧൩

വാനത്തിൽക്കാറുവർഷാസമയമുമൊഴിവായ്
    വാരി ലോകക്ക് തീരെ-
ഷ്ലാനത്തിന്നും ചുരുങ്ങിപ്പരമഹഹഹ ! നിലം
    കാണാതാം നാഞ്ചിനാട്ടിൽ
വേനൽകാലത്തുമോമൽക്കതിരിനരവര-
    യ്യ്ലാറവുവെള്ളത്തിൽ വായ്ക്കും
സ്ഥാനത്തെക്കണ്ടുമേന്മേൽ ഖരകിരണംഗ്ലണി-
    ശ്രേണി നാണിച്ചിടുന്നു. ൨൩

താലം നില്ക്കുന്ന പൊട്ടത്തറയുമവധി വി-
    ട്ടമ്പുമംഭസ്സുതിങ്ങി-
ക്കുലംപൊട്ടുന്ന മുട്ടൻകുളവുമരിമയിൽ-
    ത്തെക്കരാം നെൽക്കൃഷിക്കാർ
ലേലത്തിൽക്കൊണ്ടതെല്ലാം ഝടിതി കൃഷികലാ-
    പാത്രമാം ക്ഷേത്രമാക്കി-
ക്കാലം തെറ്റാതെ തീറായ്ക്കുമലയുടെ കടാ-
    ക്ഷങ്ങൾ വാങ്ങിച്ചിടുന്നു. ൨൪

പാരം ചേറുള്ള കായൽക്കരിനിരകൾ പതി-
    പ്പിച്ചു പാടേനികത്തി-
പ്പൌരന്മാർ നേരെയാക്കും പരിമൃദുലതരചി-
    ക്കോപ്പണിത്തോപ്പിലെല്ലാം
കേരക്കൂട്ടങ്ങൾ നില്പുണ്ടലംഘ്യഫലഭരം
    തിങ്ങിവിങ്ങിത്തിളങ്ങി-
സ്സാരശ്രീപാരിജാതപ്രകരപരിചിത-
    പ്രൌഢിനാഡിന്ധമങ്ങൾ. ൨൫

ധാരാളം തീയെരിച്ചും തരുനിരയെ നശി-
പ്പിച്ചുമിച്ഛാനുകൂലം
തീരാതുള്ളോരു താപം ജനതതിയടവീ-
ദേവിയാൾക്കേകിയപ്പോൾ
അരാജാധീനയായോരബലയെയഭിര-
ക്ഷിച്ച മൂലർക്ഷജൻതൻ
പോരാളും ക്ഷാത്രതേജോബലമഖിലജഗ-
ജ്ജിതപരം ചിത്തരമ്യം. ൩൯

തൻ ചാരത്താന്ന ദാവാനലശിഖയിലക-
പ്പെട്ടു ഭ്രുരുട്ടശേഷം
വെൺചാമ്പൽ പ്രായമായിത്തൃണഗണവുമിണ-
ങ്ങാത്ത വൻകാട്ടിനുള്ളിൽ
സഞ്ചാരംചെയ്യ തേക്കും മലയജതരുവും
നട്ടു പുഷ്ടിപ്പെടുത്തി-
സ്സഞ്ചായക്കാർ വനശ്രീസുഷമയുടെ വള-
ച്ച്യയ്ക്കു ലാക്കേകിടുന്നു. ൪൦

കാണപ്പാട്ടക്രമത്തിൽക്കലരുമൊരുകണ-
ക്കററ തർക്കങ്ങൾ കേറി-
ക്ഷീണത്വം ജന്മിമാർക്കും പലപടി കുടിയാ-
ന്മാർക്കുമുണ്ടാകിടുമ്പോൾ
ത്രാണത്തിന്നൊത്തചട്ടം സമിതിവഴിചമ-
ച്ചോരു പാരാശികാഞ്ചീ-
പ്രാണപ്രേഷ്ഠപ്രവേകൻ പരിഹസിതസുരാ-
ചാര്യചാതുര്യധുര്യൻ. ൪൧

നായന്മാൎക്കുള്ള വൈവാഹികവിധി നിയമ-
ത്തിന്നു കീഴ്പ്പെട്ടതാക്കി-
ശ്രേയസ്സാസ്സൽപ്രജാളിക്കഭിനവനിലയിൽ-
ച്ചേൎത്തു സന്തൃപ്തിനല്കി
ആയംകൂട്ടുന്ന മേധാബലമെഴുമവനീ-
പാലകൻ മൂലകൻ തൽ-
സ്സായൽസൽകീൎത്തിവീരുൽപ്രസവപരിമളം
പാരിടത്തിൽപ്പരത്തി. ൧൨

ഏവം ക്രിസ്ത്യാനിമാൎക്കും പവവിധമവകാ-
ശത്തിൽ മെത്തുന്ന തക്കം
ധീവന്മേറുന്ന മൂലൎക്ഷജനൃപതിധരി-
ച്ചുക്കുഴപ്പുകൊഴുപ്പാൽ,
വൈവശ്യം നേരിടാപ്പാൻ നിയമമരുളിയ-
സ്സൽപ്രജാസഞ്ചയത്തിൻ
കൈവല്യം കൈവളൎക്കുന്നിതു ഘനകരുണാ-
കഞ്ജമഞ്ജൂഡചിരേഫം. ൧൩

ശ്രീതിങ്ങിപ്പൊങ്ങിമേന്മേൽ ശ്രിതസുജനമന-
സ്സാപനിൎവ്വാപമേകി-
ഖ്യാതിപ്രത്യഗ്രസമ്പത്തുടയ തിരുവിതാ-
ങ്കോട്ടിലെക്കോട്ടിലെങ്ങും
കാതിൽപ്പോലും ശ്രവിപ്പാൻ പണി കലിതുടരും
കന്മഷങ്ങൾക്കു; നിത്യം
നീതിക്കുൽകൃഷ്ടജൈത്രോത്സവമവിടെ നട-
ക്കുന്നു നിൎബ്ബാധമായി. ൧൪

ഘോരാകാരം നിനച്ചാൽക്കൊടിയ നരകവും
കമ്പിടത്തക്ക ഭൂതൽ-
കാരാഗാരം തദന്തസ്ഥിതഖലതതിയെ-
സ്സൽപ്പഥത്തിൽപ്പുലർത്തി
സാരാസാരജ്ഞരാക്കുന്നതിന്ന സതതമി-
സ്സാധുലോകാനുകമ്പാ-
പാരാവാരം പ്രയത്നിപ്പതു ഫലപടലീ-
പൂർണ്ണമായ്ത്തീർന്നിടുന്നു. ൨൨

ആരാരാം ബാല്യകാലത്താഘമെഴുകിലതിൻ
ഹേതു മാതാപിതാക്ക-
ന്മാരാണെന്നോർത്തു കാരാഗൃഹവസതി കനി-
ഞ്ഞുകൂമാരർക്ക് മാററി
നേരായുള്ളൊരു വിദ്യാപദവിയിൽ നെടുനാൾ
സൈപരസഞ്ചാരയോഗം
ധാരാളം നല്ലവോരിലരണികൂലിശുദ്ധ-
ഭചന്ദ്രനാചന്ദ്രചന്ദ്രൻ. ൨൩

മഞ്ചാടിക്കൊത്തകാന്ത്യം മലയിലധികമായ്
മാറുമാറോടി വക്കീൽ-
തഞ്ചാരത്തെത്തി രാവുംപകലുമനുദിനം
നമ്പരെന്നമ്പരന്നോർ
പഞ്ചാബത്തെപ്പെട്ടത്തിപ്പരിചൊടിളരി-
ക്കുന്നൊരിമ്മന്നനാൽത്താൻ
നെഞ്ചൊടീടാതെ നേടുന്നതു നിരുപമമാം
നിത്യസൌഹിത്യസൌഖ്യം. ൨൪

കാന്താരങ്ങൾക്കു ഖണ്ഡാപഥാപദമനിശം
　　കൈവളത്തിക്ഷണത്തിൽ-
പ്രാന്താലംകാരമാകും പല പുതിയതരം
　　പാതവെട്ടിച്ചു പാരിൽ
താൻതാൻ സന്മാൎഗ്ഗബോധം സതതമഖിലലോ-
　　കത്തിനംചേൎത്തുനിത്യ-
സ്വാന്താനന്ദത്തെ നല്കുന്നിതു സുജനശുഭ-
　　സ്തോമദൻ ഭൂമഹേന്ദ്രൻ. ൯൮

കാട്ടാനയ്ക്കും കടക്കുന്നതിനു കഴിവക-
　　ന്നക്കരെശ്ശിക്കു പാടം
നാട്ടാൻപോലും പ്രയാസം തടവുമടവിയിൽ-
　　ത്തുംഗശൃംഗാടകങ്ങൾ
കേട്ടാലാശ്ചൎയ്യമേറുംവിധമവധിവെടി-
　　ഞ്ഞു,ഞരവയ്ക്കുള്ളിൽ മേന്മേൽ
മോട്ടാറോടിപ്പൂ മൂലംനൃപനടെകൃപയാ-
　　ലെപ്പൊഴും തൽപ്രജൌഘം. ൯൯

ശൈലപ്രസ്ഥത്തിൽനിന്നും ഝടിതി പടുതര-
　　പ്രൌഢികൈക്കൊണ്ടു ചാടി-
ക്കൂലംകുത്തിക്കുതിക്കും കുടിലതടിനികൾ-
　　ക്കുള്ള കോലാഹലത്തിൽ
അലംബംവിട്ടകേഴും ജനതയുടെ ഹിത-
　　ത്തിന്നു നന്നായനേകം
പാലംകെട്ടിപ്പു മേന്മേൽപ്പരിഹസിതസരി-
　　സ്ഥാമരൻ രാമരാജൻ. ൱

കോളല്ലം കൊണ്ടാട്ടുമ്പോൾക്കൊടിയ വടിവെഴും
  കൊച്ചുപാഥോധിയിൽപ്പെ-
ട്ടോളപ്പാത്തിക്കകത്തായൊരു തൊടിയിൽ മറി-
  ഞ്ഞോടി താണീടുമെന്നായ്
ക്ഷോപളഗ്രീവന്റെ ഭക്തക്ഷോണിമണി കരുതി-
  ക്കോട്ടയംതൊട്ടു വയ്ക്ക-
ത്തോളം ലോകക്ക് പോകുന്നതിനൊരു ശുഭമാം
  തോട്ടു മുത്തോട്ടു തീർത്തു. ൧൮

ദ്വോവിൽ കൈകേറിനില്പും തിരയിൽ മറിയുമ-
  ക്കായൽകണ്ടാലജസ്രം
വാവിട്ടോരോ വിലാപത്തിന്നു വശഗതരാം
  വഞ്ചിസാംയാത്രികന്മാർ
അവിഞ്ചോട്ടിന്നകംപൂക്കതിനെയപഹസി-
  ക്കുന്നു തന്നൃത്തലീലാ-
വൈവിദ്ധ്യത്തിൽപ്പിഴയ്ക്കും നടനെ വിരുതരാം
  പ്രേക്ഷകശ്രേഷ്ഠർപോലെ. ൧൯

ഈവമ്പേറും നവീനക്ഷിതിരമണനിത-
  ത്തിന്നു ചെങ്കോട്ട-കൊല്ലം
തീവണ്ടിപ്പാതയെന്നുള്ളഴകൊഴുകുമര-
  പ്പട്ടതീർത്തിട്ടമൂലം
ശ്രീവഞ്ചിക്ഷ്മാമഹേളാമണിയുടെ തിരുമെയ്-
  തന്നിൽ മിന്നിത്തിളങ്ങും
ലാവണ്യത്തിൻപുകൾപ്പൂമ്പരിമളപരിപാ-
  കത്തെ വാഴ്ത്താൻ പ്രയാസം. ൨൦

വാനസ്പത്യങ്ങൾ വാനംവരെ വളരുവതിൻ
വൻപെഴും പാൎശ്വദേശം
ഗാനത്താൽപ്പൂതമാക്കും കിളികളുടെ കളി-
ക്കൊഞ്ചൽതഞ്ചും വനത്തെ
മാനത്തിൽക്കണ്ടു മൎത്ത്യാവലി മഹിതമഹാ-
നന്ദപീയൂഷയൂഷം
പാനംചെയ്യുന്നതാമിപ്പദവിയുടെപ്രഥ-
ഖ്യാതി വിശ്വാതിശായി. ൭൪

മന്നാ പണ്ടെയ്യുമണ്ടേ പതഗപതിഗതി-
ക്കുള്ളതില്ലാതെയാക്കി-
ത്താനത്യന്തം സുദൂരം സവിധമിവയിലു-
ള്ളതൽഭേദത്തെ നീക്കി
ഈ നമ്മെക്കുമ്പഭേകസ്ഥിതിയിനിയുമിയ-
ന്നിൻഡ്യ കാണാതിരിപ്പാൻ
സ്വാനന്ദൂരത്തിലേക്കുള്ളകടസ്സൃതികട-
ക്കുന്നു സാടോപമിപ്പോൾ. ൭൫

മൂലകഷ്മാപാലനാലപ്പുഴയിലധികമാ-
യാഴിതന്നുള്ളിൽ നീട്ടി-
പ്പാലംകെട്ടി പ്രശസ്തസ്ഥിതിയിൽ വണിജരെ-
പ്പാലനംചെയ്കമൂലം
ശ്രീലക്ഷ്മീദേവിയാൾതൻ നയനചലനമാം
ലോലലോലംബലീല-
യ്ക്കാലംബസ്ഥാനമായത്തുറമുഖമെവനും
ദൃഷ്ടിസന്തുഷ്ടിചേൎപ്പൂ. ൭൬

പാരാതീവഞ്ചിയെന്നും പ്രചുരതരശ്രൂഭൈ-
　　കാസ്പദാസ്സത്തി വാച്ചി-
ച്ചോരാശ്രീരാമവർമ്മാഭിധയിൽ വിദിതമാം
　　ദിവ്യപഞ്ചാക്ഷരത്തെ
നേരായിക്കേട്ടിട്ടെന്നും മനമൊട്ടു സതതോ-
　　ച്ചാപലോച്ചാടനത്തി-
ന്നാരാൽ പാത്രീഭവിച്ചു ഹരിഹരി! വിവിധ-
　　വ്യാധി ചാതുർദ്ദശങ്ങൾ. ൩൭

ആയുർവ്വേദാഖ്യകോലം വിടപി, കടപുഴ-
　　ക്കുന്നതിന്നായത്തുചുററി-
പ്പായും പാശ്ചാത്യവൈദ്യപ്പുഴയിലെഴുമൊഴു-
　　ക്കത്തി,ലുദ്യൽപ്രകമ്പം
കായും ഹൃത്തോടു നിൽക്കുന്നളവതിനെമനം-
　　വച്ചുറപ്പിച്ചു മേന്മേൽ-
ക്കായുംപൂവും കലത്തിക്കനിവൊടു പരിപാ-
　　ലിച്ചു ഭൂവക്ഷിതീശൻ. ൩൮

പൌരശ്രേഷ്ഠർക്കു പാരം നിജനഗരപരി-
　　ഷ്ക്കാരധൌരേയഭാവം
ചേരത്തക്കോരു ചട്ടം ശരിവരെയരുളി-
　　ത്തത്സഭാംഗങ്ങളാവാൻ
ആരംഭിക്കും ജനങ്ങൾക്കതിനെയനുവദി-
　　ക്കുന്ന ഗണ്യാധികാരം
സ്ത്രീരത്നങ്ങൾക്കുമേകി നിശിതമതി ജഗ-
　　ദ്രക്ഷി വഞ്ചിക്ഷിതീന്ദ്രൻ. ൩൯

താരുണ്ണിത്തമ്പുരാൻതൻ സരസരസനയെ-
സ്സാരമില്ലെന്നു തള്ളി-
പ്പോരും വാഗ്ദേവതയ്ക്കുള്ളൊരു പുതുനടനം
നൂനമീനാട്ടിലെന്നാൽ
ഓരുമ്പോളായതസ്വച്ഛശിവിശദയശോ-
രാശിപ്രഥപ്ശിതാവിൻ
കാരുണ്യോദ്യൽകടാക്ഷാഞ്ചലചലനകലാ-
ചാതുരീസാധുരീതി. ൩൦

വേണാടേ! നിന്നിലോർത്താൽ വെറുമിരുപതിനാ-
റാണ്ടുകൊണ്ടെത്രമാത്രം
ചേണാർന്നിടുന്ന വിദ്യാലയപഠനഗതി-
ക്കന്തരം ഹന്ത! വന്നു!
നീണാളജ്ഞാനമാർന്നുള്ളൊരുമുറവിളി വി-
ട്ടിട്ടിന്നു വാണിമാതിൻ
വീണാനികാണമല്ലോ ചെവിയിലമൃതു തൂ-
കുന്നു,തമ്മേ! ജയിക്കു. ൩൧

എന്തായാലെന്തു? വിദ്യാഭഗവതി വിളയാടാത്ത
ദേശത്തെ മേന്മേൽ-
ച്ചെന്താർമാതെത്രമാനിക്കിലുമതൊരുമണൽ-
ക്കാട്ടിനെക്കാട്ടിൽമോശം!
എൻതായേ! വഞ്ചി! മററുള്ളവ വരികിൽ വരും
പോകുകിൽപ്പോകുമീ നിൻ
സന്താനങ്ങൾക്കു സാരസ്വതംല്ലണായരുളും
സന്തതാന്തഃപ്രമോദം. ൩൨

ഈനൽക്ഷ്മാപൻെറ രക്ഷാചതുരതയിലിളാ-
    ദീപമായ് പ്രോല്ലസിക്കും
സ്യാനന്ദൂരസ്ഥഹൈണിപഠനകൃതമഹാ
    പാഠശാലേ ! വിശാലേ!
ഞാനങ്ങേപ്പുത്രനല്ലേ ? ജനനി! ഭവതിതൻ
    കീർത്തിസമ്പൂർത്തിവാഴ്ത്തി-
ഗ്ഗാനംചെയ്യുട്ടെമററുള്ളവർ; തനയർ ഭവൽ-
    ഭക്തിസംരുദ്ധകണ്ഠർ! ൩൨

ഊനംകൈവിട്ടപായസ്ഥിതിയുടയകഃട്ടം-
    ബത്തിലുള്ളോരുമാക്കും
മാനംനല്കുന്നഹൈണീഭഗവതിയെയുപാ-
    സിച്ചു മേന്മേൽസുഖിപ്പാൻ
താനമ്പോടിക്ഷമാഭൃത്തരുളി വിലസിടും
    തുംഗചൈത്യങ്ങളെല്ലാം
നൂനം നീരന്ധ്രജാഡ്യദ്വിരദഹതിസമുദ്-
    ക്കണ്ഠകണ്ഠീരവങ്ങൾ. ൩൩

അലംബംചെററുകൈവിട്ടധികമവശയാ-
    യാകുലപ്പെട്ടുമുററും
ബാലപ്രായത്തിൽമാഴ്കുന്നൊരു വരതനുവാം
    വാരൊളിക്കൈരളിക്കും
കാലംതെററാതെ ശാലാസമുദയമതളി-
    ക്കാത്തുപോരുന്നൊരിക്ഷ്മാ-
പാലൻ പ്രാചീനബർഹിസ്സൊടു പടതുടരും
    പ്രാഭവാഭോഗശാലി. ൩൪

സ്വത്തോടത്തെള്ളമിപ്പിപ്പതിന്നനവരതം
സജ്ജനാമിജ്ജനേശൻ
തത്തോകംപോലെ പാലിപ്പുള്ളവഴക്കുമല-
ങ്കാരവും പാരമേന്തി
ഏത്തോഷത്തോടുമേളിപ്പതിന്നിടവരുമി-
ക്കൈരളിത്തയ്യലാളിൻ
നൃത്തോദ്യൽകങ്കണാളീകവിതകളുകളും
കാട്ടിലും കേട്ടിടുന്നു. ൩൩

വണ്ടാർപൂവേണിമാർക്കും വലിയനിലയിലായ്
വാണിയിൽ ഭക്തിസമ്പ-
ത്തുണ്ടാകുംമാറുവിദ്യാനിലയനിരയുദി-
പ്പിച്ചുതൻനാട്ടിലെങ്ങും
പണ്ടാരുംതന്നെനേടാത്തൊരുസുകൃതമൊടൊ-
ത്തമ്പുമിത്തമ്പുരാൻതൻ
കൊണ്ടാടത്തക്ക കീർത്തിച്ഛട വിബുധസരി-
ദ്വീചിസദ്ധ്രീചിതന്നെ. ൩൪

ക്ഷോണിക്കുത്തംസമാമിശ്ശുഭചരിതനിളാ-
ജാനി ശുശ്രൂഷയികൽ-
ക്കാണിക്കും ഭക്തിമൂലം കവിതകുതുകമായ്-
ത്തന്നിശാന്താന്തികത്തിൽ
പ്രീണിക്കും മാനസത്തോടനുദിനമഭിശോ-
ഭിപ്പു നിശ്ശേഷഭാഷാ-
ശ്രേണിക്കും റാണി, രത്നാഭരണഗണരണൽ-
പാണി, ഗീർവ്വാണവാണി. ൩൫

കാണികളും ജീവിതാദായാധനഭൂവി കടന-
    ത്തിന്റെ കാറേറശിടായ്വാൻ
വാണിജ്യത്തിൽക്കരുത്തും പലതൊഴിലുകളിൽ-
    ക്കെല്പുമുൽപന്നമാക്കി
ക്ഷോണിക്കൽക്കപ്പോഴമകുന്നൊരു വിവിധകലാ-
    മന്ദിരം വഞ്ചിഭൂഷാ-
മാണിക്യം തീർത്തു മാഹാത്മികമതി മഹിത-
    ഖ്യാതിതൻ സൂതിഗേഹം. ൯

പൂവാളും വേണിമാരും പുരുഷരുമൊരുപോൽ-
    പൂർണ്ണവൈദുഷ്യമേന്തി-
ദ്വൈവാധീന്യത്തെ നേടുന്നതിനു പലകലാ-
    ധാമമക്ഷാമമേവം
ശ്രീവായ്ക്കും വഞ്ചിനാട്ടിൽ ശ്രിതസുരതരുവാ-
    മീശപൻ തീർക്കയാലി-
ക്കല്പാവാസത്ത്വവ്യക്തിദാനീം വസുനിര നറുനെയ്
    വിദ്യ ധൈര്യംഗവീനം. ൧൦

ഹന്താനന്താദ്ധകോലും പ്രതനവിബുധർതൻ
    ഗ്രന്ഥസംബന്ധിയാകും
ചിന്താസന്താനമെല്ലാം ശിവശിവ! ചിതലും
    പാററയും തീററയാക്കി!
എന്താവോ കഷ്ടമെന്നോതശവയുടെ നിഖിലോ-
    ദാരമീരാമരാജൻ
തൻതാദൃക്പ്രാതിഭത്തിൻപ്രചുരതയിലിയ-
    ററിച്ചു ധമ്മിഷ്ഠമൌലി. ൧൧

മുമ്പേതൊട്ടുള്ള വഞ്ചിക്ഷിതിയുടെ ചരിതം
ശ്രദ്ധമൊഴ്വിച്ചു പൂട്ടം
ചെമ്പേട്ടം കല്ലുമെങ്ങും ചിതമൊടത്തു തുറ-
ന്നേകി നമ്മൾക്കു മേന്മേൽ
വൻപേരുണ്ടാവതിന്നായ് വടിവിലൊരു വക-
പ്പുതുവിപ്പിച്ചു വാണി-
ക്കൻപേറും ധന്യനാമീയവനികുമുദിനീ-
കാമിനീയാമിനീശൻ. ൧൧

ദേവസ്ഥാനങ്ങൾക്കവാഴ്ചും വിറകരി നറുനെ-
യ്യെണ്ണതൊട്ടുള്ളതെല്ലാ-
മാവശ്യംപോലെതിന്നും ചെലവിനകനിര-
യ്ക്കുന്തമത്യന്തമേകി
ആ വൽഗ്ഗസ്ഥാപനങ്ങൾക്കല്ലൊലുതരപരി-
ഷ്ക്കാരമുണ്ടാക്കവോരി-
ബ്ഭ്രുവല്ലീപാദപത്തിൻകഥ പുളകമുദി-
ഷ്പിപ്പു കേൾപ്പോൎക്കശേഷം. ൧൨

കാലിക്കംതാഴ്ചയായിക്കടതെരുവുകളിൽ-
ക്കാലുകുത്താതെ പാരം
മാലിൽപ്പെട്ടമ്പരക്കം പറയർ, പുലയർതൊ-
ട്ടുള്ള സാധുക്കളേയും
മാലിന്യംവിട്ടു പൌരപ്രതിനിധിസഭതൻ-
മാംസളാംഗങ്ങളാക്കി-
പ്പാലിപ്പോരിന്നൃപൻതൻമതി പതിത-
സമുദ്ധാരദീക്ഷാരസാൎദ്രം. ൧൩

ഈമട്ടോരോന്നു ജ്ഞാനീയവനനവകലാ-
　　മൎമ്മവിൽകൎമ്മവൃത്ത-
ഗ്രാമംവൎണ്ണിച്ചു നിന്നാലതിനൊരവധിയി-
　　ല്ലൊററവാക്കിൽക്കഥിക്കാം;
ഈമന്നൻതൻഗുണൌഘം നിഖിലവസുമതീ-
　　പാലജാലാവലേപ-
സ്തോമാപ്രാസ്ത്യൽസമരാജ്ഞാകരനികരഖിലീ-
　　കാരനിഹാരപൂരം. ൯

ഭേദംകൂടാതെ സൎവ്വപ്രജകളെയുമൊരേ-
　　മട്ടു സൌരാജ്യസമ്പൽ-
സ്വാതന്ത്ര്യനം ഭുജിപ്പിച്ചലിവിൽ വിലസുമീ-
　　നൻമഹീശൻ മനീഷി
മോദംകൈക്കൊണ്ടു രക്ഷാവിധിയിൽ മഹിതമാം
　　മൈഥിലീനാഥലീലാ-
വൈദഗ്ദ്ധ്യം കൈവളക്കും വിരുതുകൾ ജഗതീ-
　　ലോചനാസേചനങ്ങൾ. ൰

ദാസീഭാവംവഹിപ്പോരവനകലയൊടും
　　ദാനധൎമ്മാഗമത്തിൻ
നാസീരത്തിൽഗമിക്കും നരപരിവൃഢർതൻ-
　　നായകസ്ഥാനമോടും
ജീ. സീ. യെസ്സെസ്സുതുടങ്ങിപ്പലവിരുതുകളാ-
　　ൎന്നുല്ലസിക്കുന്നൊരിന്നൽ-
ഭൂസീമന്തൈകഭൂഷാമണി ഭുവനനഭ-
　　സ്സിന്നു പൂൎണ്ണേന്ദുതന്നെ. ൰൧

ശൈലാലിപ്രായമെന്നും മിഴിയുമകമലർ-
ക്കാമ്പുമൊന്നാംപൂമത്ഥ-
ല്പാലാഴിപ്പുള്ളിവെള്ളത്തിരകളിൽവിഹരി-
ച്ചോരു ശുഭ്രോരുകീർത്തി
നീലാംഭോദാഭനിലാധവപദകമലാ-
ലംബി ഭൂപാലമാലാ-
ലീലാലങ്കാരമസ്മദ്പിള ദൃഢമവനീ-
ശാർവ്വരീപാർവ്വണേന്ദു. ൮

ആനന്ദംപൂണ്ടു പത്മാസഹചരചരണ-
ത്താമരത്തൂമലർത്തേൻ
പാനംചെയ്യാൻകളിച്ചാർത്തിളകിന വരിവ-
ണ്ടിണ്ടകണ്ടിണ്ടലെന്യേ
താനമ്പിൽച്ചേർത്ത ചൂഡാതടിയിലണിയുമി-
ത്തമ്പുരാൻതന്നെ പാരിൽ
ദീനപ്രാതാർത്തിദാവാനലവിദലനകൃ-
ത്തായ പീയൂഷമേഘം. ൯

ഭൂരക്ഷാധുര്യനാമിപ്പുരുഷമണി തുണ-
ച്ചോക്കേഴുംപാസ്ഥകണ്ടാൽ
ഹേരംബസ്വാമി മൃഷ്ടാശനസുഖമുളവാ-
മെന്നു തന്നുള്ളിലോർക്കും;
സ്വൈരം ദുഗ്ദ്ധാബ്ധികന്യാഭഗവതി വിഗളൽ-
കമ്പയാം ശമ്പയാവാ-
നാരംഭിക്കും; വിശങ്കം പുരരിപു കുലവി-
ല്പാക്കവാൻ ലാക്കവെയ്ക്കും. ൰

ശ്രീവാഴും മാറിടത്താൽ ഭൃഗുപദവിനടെ ചവി-
ട്ടേററ ദൈത്യാരിപോലും
സ്വേവാപ്ത്തിക്കുകൂടി ക്ഷമ സപദി പഠി-
ക്കന്നൊരിത്തമ്പുരാനേ
ഭൂപാകെസ്സംഹരിപ്പാൻ കരുതിന ഭഗവാൻ
രുദ്രനാചാൎയ്യനാക്കി-
പ്പോവാമെന്നാൽ ജഗത്തിന്നവസിതി വിലയ-
ത്തിങ്കലുണ്ടാവതല്ല. ൬൫

കാമക്കാക്കാൻ കഴുത്തിൽ കലിതധൃതി കുരു-
ക്കിട്ടു കണ്ടേടമെല്ലാം
കാമംപോൽ കൊണ്ടുചെന്നും കളിപലതുകളി-
പ്പിച്ചുമച്ഛിന്നഗൎവ്വം
ഹാ! മൎദ്ദിക്കും കുരങ്ങിൻ നിരയപരമ്പര-
ശ്രേണി,യിക്ഷോണിലക്ഷ്മീ-
ധാമം രണ്ടാംവിദേഹപ്രഭു വിദിതപര-
ബ്രഹ്മസബ്രഹ്മചാരി. ൬൬

സ്ഥൂലാഹങ്കാരമോടും വിമതജനതയെ-
ത്തൽഭുജോദ്യൽപ്രതാപ-
ജ്വാലാജാലത്തിലാക്കിശ്ശലഭനിലകല-
ൎത്തുന്ന മററുള്ളമന്നർ;
ആലോക്കിൽ ശത്രുനാമശ്രുതിയുമകലുമി-
പ്പുണ്യവാൻതൻയശസ്സിൻ
ലീലാങ്കുരങ്ങൾ രാകാശിശിരകതിര-
സ്താരപാരംഗതങ്ങൾ. ൬൭

മുററും ഷഡ്വൎഗ്ഗഹാലാഹലജലനിധിയിൽ-
പ്പെട്ടു വട്ടംകറങ്ങും
മററുൎവ്വീപാലരെക്കണ്ടുലകിലെവിടെയും
വൻകൊട്ടംകാററു്പോലേ
ചെററുംകൂസാതെപായും കലിയുടെ കലികൊ-
ണ്ടുള്ള തുള്ളൽത്തിരക്കിൽ-
ച്ചുററും ധൎമ്മാഖ്യകോലും തരുവിനൊരുവനി-
മൂലകൻ മൂലകന്ദം. ൰൩

നിൎമ്മത്സ്യാദം നിരാലംബനനുവരനിരാ-
സത്തിനത്യക്തനാകും
ശൎമ്മണ്യക്ഷോണിമാതിൻ ശമലമുടലെഴും
വേനനെത്തീൎന്നനാക്കി
ശൎമ്മം ലോകത്തിനേകുന്നതിനു പരികരം-
കെട്ടി മുന്നിട്ടുനില്പും
ധൎമ്മജ്ഞൻ ജാജ്ജ്വമന്നാനൊരു പഴയപുരം-
പ്രാണനീ മാനനീയൻ. ൰൪

പോരാടിപ്പിൻതിരിഞ്ഞും, നട്ടവിലിളകിയും,
തല്ലുംകണ്ടാദരിച്ചും,
വാരാളുംമൈത്രിയുണ്ടോവരുവ,തുലകിതിൻ
താങ്ങലായാംഗലേയർ
തീരാൻ ലക്ഷ്യംചുരുങ്ങുന്നാളവു തിരുവിതാ-
ങ്കൂറു മുങ്കൂറു കേറി-
ഢാരാളംനല്കിയല്ലോ തുണ,യതിൽവളരും
മൈത്രിയേ മൈത്രിയാവൂ. ൰൫

പേരിന്നായിട്ടു കാട്ടും നടപടിമുഴുവൻ
        സാൎവ്വഭൌമൎക്കുപോലും
പേരിന്നായ്ത്തീരു,മസ്മൽക്ഷിതിപതി തുടരും
        ശ്ശ്ലാഘനിഷ്ഠാമകൎമ്മം
ഭൂരിദ്വ്യൊതിക്കു വിത്തുംവളപ്പുമുടകവും ചേൎപ്പു;
        സൂക്ഷ്മം നിനച്ചാൽ
പാരിൽ സ്വച്ഛന്ദചാരം പുക,ളതിൽവെറുതേ
        വാരണപ്രേരണങ്ങൾ. ൫൧

കാമം വേണിക്കു മുല്ലപ്പൂത്തുമലർ;നയന-
        ത്തിന്നു കർപ്പൂര,മാത്ത-
പ്രേമം ചുണ്ടിന്നിളംപുഞ്ചിരി; രുചിരഗള-
        ത്തിന്നു മുക്താകലാപം;
ഓമൽക്കാതിന്നശീമക്കമലമണിമയ-
        ക്കമ്മൽ; മേനിക്കു വെൺപ-
ട്ടീമട്ടാശാവധൂക്കൾക്കരിയ നൃപയശ-
        സ്സേതിനാവാതെയില്ല! ൫൨

സ്തോകംശബ്ദാൎത്ഥകോശം; ബഹുവിരളമല-
        ങ്കാര,മത്യന്തതുച്ഛം
പാകം; ശൂന്യംഗുണൌഘം; ധ്വനിയുടെകഥയോ
        ചൊല്ലിടാനില്ല,യെന്നായ്
നാകസ്ത്രീസഞ്ചയത്തിൻനടുവിൽ നളിനജ-
        സ്വാമിദാരങ്ങൾപോലും
മൂകത്വംപൂണ്ടു മുഖംനൃപനുടെ വിലസൽ-
        കീൎത്തി വാഴ്ത്തുന്നതില്ല. ൫൩

സൌഗന്ധ്യംപൂണ്ട സാരസ്യാതരസനയിലും
        ഗാനതാനപ്രദാന-
പ്രാഗത്ഭ്യംസ്തോകമാമീവിഷയമധികരി-
        ച്ചാശപോലാലപിപ്പാൻ
രാഗജ്ഞൻപാരിലില്ലെന്നറികിലുമിഹഞാൻ
        പണ്ഡിതന്മാൎക്ക കണ്ണോ-
ദ്വേഗംനല്കുന്ന നിൎല്ലജ്ജതയുടെതുണയാ-
        ലാവതും വാവദൂകൻ. ൯൦

വന്മേധാശാലിയാമീവരവിഭവനജാ-
        താരി ഭൂപാരിജാതം
ചെമ്മേ പാലിച്ചു മേന്മേലുദയസമുദയം
        തഞ്ചിടും വഞ്ചിനാടേ!
സമ്മേളിക്കാതെയെന്തുണ്ടൊരുശുഭമെവിടെ-
        യ്ക്കിന്നു സൂക്ഷ്മംനിനച്ചാ-
ലമ്മേ ! ഭാവൽകഭാഗ്യോൽക്കരഹിമകരനി-
        തമ്പുരാനംബുരാശി! ൯൧

ഇന്നാനാസൽഗുണങ്ങൾക്കിനിയനിലയമാം
        കുംഭിനീജംഭഭേദി-
ക്കിന്നാണായുസ്സിലഷ്ടിതികയുവതു വയ-
        സ്സമ്പതുംപത്തുമായി;
മന്നാകെഷഷ്ടിപൂൎത്തിപ്രഥിതമഹമകം-
        കൊണ്ടു കൊണ്ടാടിടുന്നോ-
രിന്നാളിൽമേന്മയോൎത്താലിതുവരെയുമഹ-
        സ്തല്ലജംക്ഷുല്ലജന്മം. ൯൨

പാടട്ടേ പഞ്ചമത്തിൽപ്പരഭൃതമിളമേൽ;
    പാരിജാതപ്രസൂനം
പോടട്ടേ പൊൽക്കരംകൊണ്ടമരരഖിലരും
    പോഷിതാശേഷതോഷം;
കൂടട്ടേ കൃത്തിന്നായിക്കതുകമൊടു കുരംഗാക്ഷി-
    മാർ; ഹന്ത! നാമും
നേടട്ടേ നേർന്നേച്ഛ്യുഗതികൾ നെടുനാൾ-
    ക്കിപ്പുറം സൽഫലത്തെ. ൯൩

ആശാവക്ത്രം തെളിഞ്ഞും, കിളികൾ കളകളം
    തേടിയും, മന്ദവാതം
വീശാനായിത്തുടർന്നും, നഗാനിരയല-
    ങ്കാരമോരോന്നണിഞ്ഞും,
ആശാപാരാർണ്ണവത്തിൽ ജനമിളകിമറി-
    ഞ്ഞാർത്തമേളിച്ചുമിക്ഷ്മാ-
ധീശാഗ്ര്യന്നുല്ലസിപ്പൂ ധൃതസകലജഗ-
    ത്തുഷ്ടിയാം ഷഷ്ടിപൂർത്തി. ൯൪

ലോകത്തിന്നാകമാനം ഹൃദയപദവിയിൽ
    സാന്ദ്രപീയൂഷപൂരം
സേകംചെയ്തും, കുളുർക്കെപ്പൊതുവിൽ മിഴിയി-
    ണസ്സ്വഞ്ജനച്ചാർത്തണച്ചും
അകമാനന്ദബാഷ്പപ്പുഴയിലുടലുടൻ
    മുക്കിയും, സൌഖ്യസമ്പൽ-
സാകല്യം കൈവളർപ്പോരനാലദിനാലടാ-
    സൽപ്രഭോ ! സുപ്രഭാതം! ൯൫

കാമം നീഹാരതോയപ്രമദനയനനീർ,
        വെണ്മണൽപ്പുഞ്ചിരിച്ചാ,-
ത്തോമൽസ്രക്കേതാരണാലംകൃതി, ബഹളമിളൽ-
        പൌരരോമാഞ്ചമേവം
ശ്രീമത്താംവേഷമേന്തും തെരുവുകൾ വഴിയായ്
        ഘോഷയാത്രയ്ക്കു വഞ്ചി-
ക്ഷ്മാമംഗല്യം പുറപ്പെട്ടരുളി; മിഴിയിണേ!
        ഭാവുകം താവകീനം. ൯൩

മുന്നിൽക്കാണുന്നു മൂലക്ഷിതിപതിയെയിതാ-
        ണിജ്ജനങ്ങൾക്കുവായ്ക്കും
കന്നിസ്സൌഭാഗ്യമൂലം; കനിവുമഴപൊഴി-
        ക്കുന്ന കല്യാണമേഘം;
മന്നിൻ മാണിക്യമാല്യം; മധുമഥനകഥാ-
        മഞ്ജരീചഞ്ചരീകം;
പൊന്നിൻപൂമേനി; വഞ്ചിക്ഷിതിയുടെ സുകൃത-
        പ്പാൽക്കടൽപ്പൂർണ്ണചന്ദ്രൻ. ൯൪

കണ്ടാനന്ദിക്കു കണ്ണേ! കഥകളധികമായ്-
        ക്കേട്ടു മോദിക്കു കാതേ!
കൊണ്ടാടിക്കൊള്ളു നാവേ! കുളിരെഴുമമൃത-
        ച്ചാററിൽ മജ്ജിക്കു ഹൃത്തേ!
ഉണ്ടായ് ശ്രീരാമചന്ദ്രൻ തിരുവടിയൊരുകാ-
        ലത്തു; പിന്നെദ്ധരിത്രീ-
കണ്ഠാലങ്കാരമായിന്നൃപനുമുദിതനായ്;
        ധന്യരായന്യരാരോ? ൯൫

പ്രാന്താഗ്രം രാജധാനിക്കടയനിലയിൽനി-
നുല്ലസിക്കും വിധത്തിൽ
താൻതാനീനാട്ടുപാലിച്ചുലകിനനുദിനം
ചാരിതാൎത്ഥ്യംവളൎത്തി
സ്വാന്താനന്ദം ജനങ്ങൾക്കരുളിവിലസുമി-
സ്വാമിയെപ്രേമപൂൎവ്വം
നാന്തായുസ്സാക്കിടട്ടേ നളിനജനഗജാ-
നാഥനാരായണന്മാർ! ൯൯

താനാശിക്കുന്നതെല്ലാം കരബദരസമം
തീൎന്നു സന്താനസമ്പ-
ത്തുന്നാപേതം തഴച്ചീയുലകിനൊരു വിള-
ക്കെന്നമട്ടെന്നുമെന്നും
നാനാസൌഭാഗ്യസൌഖ്യക്കടലിൽ നവയശ-
സ്സോട്ടു മൂലോഡുജാത-
ക്ഷ്മാനാഥസ്വാമി നീന്തുന്നതിനു കനിയുമാ-
റാക നാളീകനാഭൻ! ൧൦൦

ചേലിൽപ്പുത്രക്കുതുല്യം സ്വപുരജനപദാ-
ഗാരരാം പേരെയെല്ലാം
പാലിക്കും മൂലവഞ്ചിക്ഷിതിസുകൃതപരീ-
പാകമാകല്പകാലം
താലിത്തങ്കപ്പതക്കപ്പടി ധരണിമഹേ-
ളയ്ക്കു മേളിയ്ക്കുവാൻ നിൻ-
കാലിക്കാണേമാക്കു തായേ! തുണ; കനിക മണീ-
സാനുധാനുഷ്കജായേ! ൧൦൧

---

# ടിപ്പണി.

൧. മൂലംനാൾ=മൂലനക്ഷത്രം. മററും=അത്യധികം. അളും=അളുന്നു, അനുഭവിക്കുന്നു. മുഴുസുകൃതഫലം=പൂർണ്ണമായ പുണ്യത്തിന്റെ ഫലം. മഹാരാജാവു തിരുമനസ്സിലെ തിരുവവതാരം നിമിത്തമാണല്ലോ മൂലത്തിന് ലോകത്തിൽ ഇത്രമാത്രം പ്രശസ്തി വന്നിട്ടുള്ളതു്. അതിനാൽ തിരുമേനി മൂലനക്ഷത്രത്തിന്റെ പുണ്യപരിപാകമാണെന്നു കവിയുടെ ഉല്ലേഖം. മുഖ്യവഞ്ചിക്ഷിതിശ്രീമൂലം=മുഖ്യമായ വഞ്ചിക്ഷിതിയുടെ ശ്രീക്കുമൂലം=ശ്രേഷ്ഠമായ തിരുവിതാംകൂർ സംസ്ഥാനത്തിന്റെ ഐശ്വര്യത്തിനു കാരണം. തിരുവിതാംകൂറിന് വഞ്ചി, വേണാട്ടു്, ഈ രണ്ടു പേരുകളും പണ്ടേയുള്ളതാണ്. വഞ്ചി ചേരരാജാക്കന്മാരുടെ പഴയ രാജധാനിയായിരുന്നു. ഇതിനെയാണ് തിരുവഞ്ചിക്കുളം (തിരുഅഞ്ചൈക്കളം) എന്നും പറയുന്നതു്. ഇതു കൊടുങ്ങല്ലൂരിനു സമീപമാണ്. ക്ഷിതി=ഭൂമി. മൂർദ്ധാഭിഷിക്തന്മാർ=മൂർദ്ധാവിങ്കൽ കിരീടധാരണസമയത്തിൽ അഭിഷേകം ചെയ്യപ്പെട്ടവർ, രാജാക്കന്മാർ. വ്രജം=കൂട്ടം. മുകടം=മകുടം, കിരീടം. മിളത്ത്=മേളിക്കുന്നത്, ചേരുന്നത്. മുഗ്ദ്ധം=മനോഹരം. മുക്താ=മുത്ത്. കലാപം=ആഭരണം. രാജാക്കന്മാരുടെ കിരീടത്തിൽ ചേരുന്ന മുത്തുമാല. രാജശ്രേഷ്ഠന്മാരിൽ ശ്രേഷ്ഠൻ എന്നു താൽപര്യം. അംഭോരാശി=സമുദ്രം. പാലംഭോരാശി=പാൽക്കടൽ. അതിന്റെകന്യ=ലക്ഷ്മീദേവി. സമുദ്രമഥനത്തിൽ അവതരിക്കുകയാൽ ലക്ഷ്മിക്കു ക്ഷീരസാഗരകന്യക എന്നു പേർ സിദ്ധിച്ചു. ലക്ഷ്മീദേവിയുടെ ഭർത്താവു ശ്രീപത്മനാഭസ്വാമി. അവിടുത്തെ ഭജനവിഷയത്തിൽ (പരാധീനം) ദാസ്യത്തെ സ്വീകരിച്ചിട്ടുള്ളതു്. ശ്രീപത്മനാഭദാസനെന്നു താൽപര്യം.

അന്യൂനകീർത്തി=(കുറവില്ലാത്ത)പരിപൂർണ്ണമായ യശസ്സ്. ആലംബം=ആശ്രയസ്ഥാനം. രാമവർമ്മാഭിധം='രാമവർമ്മാ' എന്ന (അഭിധ)നാമധേയത്തോടുകൂടിയതു്. അവനകലാലാലസം=രാജ്യരക്ഷാകലയിൽ സദാ വ്യാപൃതമായിട്ടുള്ളത്, ആ കലയിൽ സന്തോഷിക്കുന്നത്. ഈ വിശേഷണങ്ങളെല്ലാം മൂർദ്ധാഭി...കലാപം എന്ന വിശേഷ്യത്തെ വിശേഷിപ്പിക്കുന്നു. ലാലസിപ്പൂ=അധികമായി ശോഭിക്കുന്നു. ഈ പദം സംസ്കൃതത്തിലെ യങ്ലുഗന്തത്തെ ഭാഷയിൽ പകർത്തുമ്പോൾ വരുന്നതാണ്. ഇതു സംസ്കൃതത്തിൽ തന്നെ വൈദികമാണെന്നു സിദ്ധാന്തിക്കുന്ന പണ്ഡിതന്മാർ ഉണ്ടു്. അവരോടു കൈരളിക്കു പല കാരണങ്ങൾ കൊണ്ടും ഭ്രമസാദ്ധ്യത്തിനവകാശമുണ്ടെന്നാണ് സമാധാനം പറവാനുള്ളതു്. ലാലസിക്കുന്നു, രാരാജിക്കുന്നു, ഈ രണ്ടു പദങ്ങളല്ലാതെ ഭാഷയിൽ ഈ മാതിരിയിൽ പ്രയോഗിച്ചു് ഇതുവരെ കണ്ടിട്ടില്ല.

൨. ആനന്ദത്തുമരന്ദപ്പുഴ=ആനന്ദമാകുന്ന (തു) പരിശുദ്ധമായ തേൻപുഴ. അകംഅഴിഞ്ഞ്=ഉൾക്കെട്ടുവിട്ടു്, നിരങ്കുശമായി, സ്വയമേവ എന്നു താൽപര്യം. സ്യാനന്ദൂരം=തിരുവനന്തപുരം. സ്യാനന്ദൂരസ്ഥം=സ്യാനന്ദൂരത്തിൽ സ്ഥിതിചെയ്യുന്നതു്. സത്ത്=നല്ലത്. ക്ഷ്മാശതമഖമണി=ക്ഷ്മാശതമഖന്മാർക്കു് (ഭൂമിക്കു ദേവേന്ദ്രന്മാരായവർക്കു്, രാജാക്കന്മാർക്കു്) മണി, രത്നം. രാജരത്നമെന്നു താൽപര്യം. ഷഷ്ടിപൂർത്തി=അറുപതാമത്തെ വയസ്സിന്റെ പൂർത്തി. ഷഷ്ടി എന്നാൽ അറുപത്, ഷഷ്ഠി ആറാമത്തെ തിഥി. ഗാനംചെയ്യുംകവീന്ദ്രർ=തിരുമനസ്സിലെ ഷഷ്ടിപൂർത്തിപരമായി പല കവികളും ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ടു്. അവയിൽ ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാന്റെ പ്രസാദമാലയും, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാന്റെ വഞ്ചീശവംശവും, എം. രാജരാജവർമ്മ തമ്പുരാന്റെ ശ്രീമൂലവിജയവും, പന്തളത്തു കേരളവർമ്മതമ്പുരാന്റെ ശ്രീമൂലപ്രകാശിക

യും, പി. കെ. നാരായണപിള്ളയുടെ ശ്രീമൂലമുക്താവലിയും വിശിഷ്യ സ്മരണീയങ്ങളാണ്. കളകളം=ജനസമൂഹത്തിൽ നിന്നു പുറപ്പെടുന്ന അവ്യക്തശബ്ദം. അജ്ഞൻ=അറിവില്ലാത്തവൻ,രാജാവ്. അവനിഭൃൽഭക്തി=അവനിഭൃത്ത്=അവനിയെ ഭരിക്കുന്നവൻ. പ്രബലമായ രാജഭക്തിയുടെ പ്രേരണയില്ലെങ്കിൽ കവി നിശ്ശങ്കമായി ഈ സാഹസത്തിനു തുനിയുകയില്ലായിരുന്നു എന്നു താൽപര്യം.

൯. പാലാഴിപ്പൈതലാൾ=ലക്ഷ്മീദേവി. (ചടുനടനം) സാമർത്ഥ്യത്തോടുകൂടിയ നടനത്തിനുള്ള പൂപ്പന്തൽ. തിരുവിതാംകൂറിൽ ലക്ഷ്മീഭഗവതി വിശേഷമായി വിഹരിക്കുന്നു; അതായത് തിരുവിതാംകൂർ സവിശേഷം ഐശ്വര്യവത്തെന്നു സാരം. ത്രിലോകി=സ്വർഗ്ഗം, ഭൂമി, പാതാളം, ഈ മൂന്നു ലോകങ്ങൾ. ഭാലം, ഫാലം, നെററി. ഭാലാലങ്കാരം=തിലകം. മൂന്നുലോകങ്ങളിലുംവച്ച് ശ്രേഷ്ഠമായ ഭാഗം. ഭവികസമുദയം=മംഗലങ്ങളുടെ കൂട്ടം. അവയ്ക്കു് ഉദാരകേദാരം=ഉൽകൃഷ്ടമായ വിളഭൂമി. ഈ ദേശവാസികൾക്കു സകലമംഗലങ്ങളും സിദ്ധിക്കുന്നു എന്നു താൽപര്യം. ചേല്=ഭംഗി. ദാക്ഷിണാത്യക്ഷിതി=ദക്ഷിണാപഥം, ഡക്കാൺ. വേലാതീതപ്രഭാവം=കരകവിഞ്ഞുള്ള സമ്പത്തിന്റെ ആധിക്യംകൊണ്ടുള്ള മഹത്വം. വിരുതിൽ=വിജയത്തോടുകൂടി. വിശ്വൈകവശ്യം=ലോകം മുഴുവൻ വശീകരിക്കുന്ന വസ്തു, അതിമനോഹരം.

൰. വാണീകാന്തൻ=സരസ്വതിയുടെ ഭർത്താവ്, ബ്രഹ്മാവ്. യജിക്കുക=യാഗം ചെയ്യുക. ബ്രഹ്മാവിന്റെ യാഗം വർക്കലയിൽവച്ചു നടന്നതായി സ്ഥലപുരാണം. ദനുജരിപു=ദാനവാരി, മഹാവിഷ്ണു. സുഖസ്വാപം=ഗാഢനിദ്ര. ശ്രീപത്മനാഭൻ തിരുവനന്തപുരത്തു പള്ളികൊള്ളുന്നു. ഗിരീശൻ=ശ്രീപരമേശ്വരൻ, ഇവിടെ അർത്ഥാൽ അവിടുത്തെ ഒരവതാരമെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്ന

ആദിശങ്കരാചാൎയ്യസ്വാമി. ക്ഷോണീരക്ഷയ്ക്കിണങ്ങുംവിധം=ഭൂമിയുടെ രക്ഷയ്ക്കു് ഉതകുന്ന വിധത്തിൽ. ബൌദ്ധാദിമതങ്ങളുടെ അപൂൎണ്ണതയെ വെളിവാക്കി അദ്വൈതമതത്തിന്റെ പാരമ്യത്തെ സ്ഥാപിച്ച ആചാൎയ്യസ്വാമി അവതരിച്ചതു് കാലടിയിലാണെന്നു ചരിത്രപ്രസിദ്ധമാണല്ലോ. ഇന്ദ്രൻ തപസ്സുചെയ്തതു് ശുചീന്ദ്രത്തിലാണു്. ദേവേന്ദ്രന്റെ വൃത്രഹത്യാപാപത്തിനു ശാന്തി അവിടെവച്ചുണ്ടായതായി സ്ഥലപുരാണം ഘോഷിക്കുന്നു. ഇങ്ങനെവാണു്=ഇരുന്നു്. ഈടാൎന്നു്=ഘനമായി, പഴക്കത്തിൽ, അധികമായി. വസുമതി=ഭൂമി, രാജ്യം. മഹിത=പ്രസിദ്ധ. ചിത്രവൃത്തം=അത്ഭുതമായ ചരിത്രം. നാണീയസ്സു്=ഒട്ടും ചെറുതല്ലാത്തതു്, വലുതു്. പ്രശസ്തിധ്വജം=കീൎത്തിക്കൊടിമരം. ഉലകുപതിന്നാലു്=ഭൂലോകം, ഭുവൎല്ലോകം, സ്വൎല്ലോകം, മഹൎല്ലോകം, ജനലോകം, തപോലോകം, സത്യലോകം ഈ ഏഴു മേൽ ലോകങ്ങളും, അതലം, വിതലം, സുതലം, തലാതലം, മഹാതലം, രസാതലം, പാതാളം ഈ ഏഴു കീഴ്‌ലോകങ്ങളും. തിരുമൂൎത്തികളുമായുള്ള സംബന്ധംകൊണ്ടും മററും തിരുവിതാംകൂറിന്റെ യശസ്സു് അന്യാദൃശമാണെന്നു സാരം.

൭. പാരാവാരകാഞ്ചി=സമുദ്രം മേഖലയായുള്ളതു്, ഭൂമി. ഭൂതടത്തിനു കിരീടരത്നം=ഉത്തമഭൂമി. ഈശർ=നാഥർ. സാക്ഷാൽ=സുപ്രസിദ്ധമായ എന്നു താല്പൎയ്യം. തൃപ്പാപ്പൂരന്വയം=തൃപ്പാപ്പൂർ രാജവംശം. തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ വംശത്തിന്റെ പേർ. ആ വംശമാകുന്ന സമുദ്രത്തിൽ ജനിച്ച രാജചന്ദ്രന്മാർ. നൽപാൽകുമ്പിട്ട=ഏററവും ധവളമായ. കീൎത്തിക്കതിർ=യശസ്സാകുന്ന രശ്മി. നവനവം=പുത്തൻപുത്തൻ. തൽപാദം=അവരുടെ കാലെന്നും, (ചന്ദ്രപക്ഷത്തിൽ) കിരണമെന്നും. താങ്ങ്=ആശ്രയം. തണൽ=നിഴൽ. ഉലകിനു് അവർ തന്നെയാണു് താങ്ങും തണലുമെന്നുള്ള നിലയിൽ ശോഭിക്കുന്നു.

൩൦. ഓമൽ=മനോഹരമായ, തന്റെ കാന്തിയെ അധഃകരിച്ചു. ധവളധവളം=ധവളങ്ങളിൽ വച്ചു ധവളം, ഏററവും ധവളം. ശക്രലോകം=ദേവലോകം, മുകളിലേക്ക് എന്നു താൽപര്യം. ചന്ദ്രമണ്ഡലത്തെ അതിക്രമിച്ചു വേണമല്ലൊ ദേവലോകത്തിൽ പോകുന്നതിന്. വംശമൂലം=വംശത്തിന്റെ ഉൽപത്തികാരണം. ഈ മഹാരാജാക്കന്മാർ ചന്ദ്രവംശജന്മാരാണെന്നു പ്രസിദ്ധി. അന്നോടന്ന്=പ്രതിദിനം. അംബരാന്തസ്സമുദിതൻ=ആകാശത്തിന്റെ അന്തർഭാഗത്തിൽനിന്ന് ഉദിച്ചവൻ. അവലോകിക്കുക=കാണുക. ചന്ദ്രൻ വൈരസ്യം കൂടാതെ എന്നും ഈ കാഴ്ചകാണുന്നതിനുള്ള സമാധാനം ഒടുവിൽ പറയുന്നു. ദർപ്പോദ്ധതത്വം=അഹങ്കാരാതിശയം. കന്നോളം=വളരെ അധികം. അങ്ങനെയുള്ള മഹാഗർവ്വിഷ്ഠന്മാർക്കു തന്റെ വംശജാതന്മാർ ചെയ്യുന്ന പരാഭവം സമ്പ്രീതിഹേതുവാണെന്നു സമാധാനം. "പുത്രാദിച്ഛേൽപരാഭവം" എന്നുള്ള വചനം നോക്കുക.

൧. പാരാകെ=ലോകമാകപ്പാടെ. ഭാരതയുദ്ധം പതിനെട്ടു ദിവസത്തേക്കായിരുന്നു. ദ്വാപരയുഗത്തിന്റെ അവസാനത്തിൽ നടന്ന ഈ യുദ്ധത്തിൽ അന്നു കേരളം രക്ഷിച്ചിരുന്ന ഉദയൻ (ഉതിയൻ) എന്ന ചേരരാജാവ് പാണ്ഡവപക്ഷത്തെ സഹായിക്കുന്നതിനായി സൈന്യസമേതം കുരുക്ഷേത്രത്തിലേക്കുപോയി എന്നും അന്നദാനത്തിന് അതിനു മുൻപുതന്നെ കേൾവിപ്പെട്ടിരുന്ന ആ മഹാനുഭാവനെ ഇരുപക്ഷത്തിലുമുള്ള ഭടന്മാർക്കും ഭക്ഷണം കൊടുക്കുന്നതിലേക്കായി ധർമ്മപുത്രർ നിയോഗിച്ചു എന്നും ആ നിയോഗത്തെ അദ്ദേഹം യഥാവിധി അനുഷ്ഠിച്ചു എന്നും ഐതിഹ്യം. ഈ ഐതിഹ്യത്തെ മുരഞ്ചിയൂർ മുടിനാഗരാജൻ എന്ന ദ്രാവിഡകവി പുറനാനൂറ് എന്ന ഗ്രന്ഥത്തിൽ വിവരിച്ചു കാണുന്നു. ഇളങ്കോവടികളുടെ ചിലപ്പതികാരത്തിലും ഇതിനെപ്പററി പ്രസ്താവിച്ചിട്ടുണ്ട്. എല്ലാംകൊണ്ടും ഈ ഐതിഹ്യം വിശ്വസനീയമാണെന്നുള്ളതിനു സംശയ

മില്ല. 'ധമ്മോസ്മൽ കുലദൈവതം' എന്നുള്ള മുദ്രാവാക്യം തിരുവിതാംകൂർ മഹാരാജാക്കന്മാക്ക ഭാരതയുദ്ധകാലം മുതൽക്കുതന്നെയുള്ളതെന്നു കാണിക്കുന്നതിനാണ് ഇത് ഇവിടെ എടുത്തു ചേത്തിട്ടുള്ളത്. ആയോധനം=യുദ്ധം. പാരാതെ=ഒട്ടും താമസിക്കാതെ. നിദാനം=എന്നും, ആ പതിനെട്ടു ദിവസവും. ധമ്മജാതാവലംബം=ധമ്മസമൂഹത്തിന് ആശ്രയമെന്നും, ധമ്മപുത്രക്ക് ആശ്രയമെന്നും. പെരുഞ്ചോററുദയൻ എന്നാൽ ധാരാളം ചോറുകൊടുക്കുന്ന ഉദയൻ എന്നത്ഥം. ഈ ബിരുദം അദ്ദേഹത്തിന് അന്നദാനം നിമിത്തം സിദ്ധിച്ചതായാണ് മുടിനാഗരാജനും മററും പ്രസ്താവിക്കുന്നത്. തിരുവിതാംകൂർ ചേരരാജ്യത്തിൻെറ ഒരംശം ആകയാൽ ഉദയൻ വഞ്ചീന്ദ്രനായി.

൯. അക്കാലം=മഹാഭാരതകാലം. ഇതിന് ഇംഗ്ലീഷുകാരുടെ അഭിപ്രായത്തിൽപോലും മുപ്പത്തഞ്ചുശതവഷത്തിൻെറ പഴക്കമുണ്ട്. അശേഷക്ഷിതിധവർ=എല്ലാ(ഭൂമിയുടെഭത്താക്കന്മാർ)രാജാക്കന്മാരും. ആദശം=മാതൃക. സരണി=മാർഗ്ഗം. സാധുക്കൾ=സജ്ജനങ്ങൾ. മാതൃകാരാജാക്കന്മാരെന്നു മററു രാജാക്കന്മാരെല്ലാവരും ആദരിക്കത്തക്ക നിലയിൽ സത്തുക്കളെ സംരക്ഷിക്കുന്നവർ എന്നു താല്പയ്യം. ചിത്ത്=ബോധം. ചിൽകാതൽ=ബോധമാത്രമായ വസ്തു, ഈശ്വരൻ, ശ്രീപത്മനാഭൻ. തൽകാരുണ്യം=അവിടുത്തെ കൃപ. ധര=ഭൂമി. ധന്യാഗ്രഗണ്യർ=ഭാഗ്യവാന്മാരിൽ വച്ചു ശ്രേഷ്ഠന്മാർ. ഇതരരാജാക്കന്മാർ മാതൃകയായി സ്വീകരിക്കുന്നതോടുകൂടി ഈശ്വരകാരുണ്യവുമുണ്ടായാൽ അതിലധികമായി എന്തു ഭാഗ്യമാണ് വരാനുള്ളത് എന്നു വിവക്ഷ.

൧൦. ധമ്മത്തെദ്ദൈവമാക്കി. ഈ മഹാരാജാക്കന്മാരുടെ മുദ്രാവാക്യം നോക്കുക. യാതൊന്നിനാൽ ലോകം ധരിക്കപ്പെടുന്നുവോ അതു ധമ്മം. ഈ നിലയിൽ കത്തവ്യകമ്മമെന്നാണ് ആ പദത്തിൻെറ ശരിയായ അത്ഥം. ദാനം ഒരു പ്രധാനധമ്മം (ഈ ഗ്രന്ഥകാ

രൻെറ സദാചാരദീപിക നോക്കുക) ആകയാൽ കാലാന്തരത്തിൽ അതിന്നു അന്നവസ്ത്രാദിദാനമെന്നും വ്യാവഹാരികമായ ഒരൎത്ഥം സിദ്ധിച്ചിട്ടുണ്ടു്. തനൂജനത=സ്വപ്രജകൾ. ശാശ്വതം=എന്നെന്നേക്കുമുള്ളതു്. ഏറ്റുക=വൎദ്ധിപ്പിക്കുക. കലുഷം=പാപം. നൎമ്മം=കളി. കളിയിൽ കൂടി നന്മതന്നെ ചെയ്യുന്നവരാണെന്നു താൽപൎയ്യം. മൎമ്മജ്ഞന്മാർ=(മൎമ്മം)സത്തറിയുന്നവർ.

൧൦. വധൂടി=യുവതി. നിസ്തുല്യം=അന്യാദൃശം. മംഗല്യലക്ഷ്മിക്കു മോക്ഷം. ഭൎത്താവെന്നു താൽപൎയ്യം. കംസഭിത്ത്=കംസനെ നശിപ്പിച്ചവൻ, മഹാവിഷ്ണു. ദേവൻ=ദിവ്യൻ, രാജാവ്. ഋക്ഷം=നക്ഷത്രം. ഉജ്ജ്വലത്ത്=മിന്നിത്തിളങ്ങുന്നതു്, മനോഹരം. ഈ വംശത്തിലെ (സ്ഥൂലം) വലുതായ മുത്തിൻെറ സ്ഥാനം. വംശത്തിന് മുളയെന്നും കുലമെന്നും രണ്ടൎത്ഥം. മുളയിൽ നിന്നു മുത്തുണ്ടാകുന്നതായി കവിസങ്കേതം. അധിരോഹിക്കുക=കയറുക. കൈവല്യം, കല്യാണരംഗം, ദേവൻ, ഇവ മൂലൎക്ഷജക്ഷ്മാരമണൻെറ വിശേഷണങ്ങൾ.

൧൧. ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ടു് ൧൦൩൩ കന്നി ൧൧-ാംനു തിരുവവതാരം ചെയ്തു. തിരുമനസ്സിലെ മാതാവ് പൊന്നമ്മത്തമ്പുരാൻ എന്നുകൂടി പേരുള്ള റാണി ലക്ഷ്മീഭായി തിരുമേനിയും പിതാവ് ചങ്ങനാശേരിക്കുടുംബത്തിൽ ജനിച്ച രാജരാജവൎമ്മ കൊച്ചുകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുമായിരുന്നു. തിരുവവതാരംചെയ്ത പതിനൊന്നാമത്തെ ദിവസം ഇരുപത്തെട്ടാമത്തെ തിരുവയസ്സിൽ ലക്ഷ്മീരാജ്ഞി നാടുനീങ്ങി. ഒരു കൊല്ലം കഴിഞ്ഞപ്പോൾ പിതാവും യശശ്ശരീരനായി. അന്നു നാടുവാണിരുന്ന ഉത്രംതിരുനാൾ മാൎത്താണ്ഡവൎമ്മമഹാരാജാവ് ലക്ഷ്മീരാജ്ഞിയുടെ മാതുലനായിരുന്നു. ൧൦൨൨-ൽ രാജ്യഭാരമാരംഭിച്ച ആ തിരുമേനി ൧൦൩൫-ൽ പരഗതിയെ പ്രാപിച്ചു. മൂലംതിരു

നാൾ മഹാരാജാവുതിരുമനസ്സിലേക്ക കൂടെപ്പിറന്നതിൽ ഒരു ജ്യേഷ്ഠൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അവിടുന്നാണ് അത്തംതിരുനാൾ. ആ തിരുമേനി ഇരുപത്തിരണ്ടാമത്തെ തിരുവയസ്സിൽ ൫൦൭൨-ൽ നാടുനീങ്ങി. മഹിതമായ ബുദ്ധിയോടുകൂടിയവനും ശോഭിക്കുന്നവനും. ക്ഷ്മാതാരാനാഥൻ=ഭൂമിക്കു ചന്ദ്രനെപ്പോലെയുള്ളവൻ, രാജാവ്. വിലംഘിക്കുക=കഴിച്ചുകൂട്ടുക. വിമലഗുണങ്ങൾക്ക് (ആരാമം) ഉദ്യാനമായുള്ളവൻ.

൫൨. കട്ടക്കിടാവ്=അപ്പോൾ പിറന്ന ശിശു. തള്ളിവിട്ടുംവച്ച്. അമരപുരി=അമരാവതി. ഇന്നും ദേവലോകത്തിന് ഒരു അലംകൃതദീപമായി ലക്ഷ്മീരാജ്ഞി പരിലസിക്കുന്നു എന്നു താല്പര്യം. ആത്മജൻ=കഥാനായകനായ മഹാരാജാവ്. പൃഥുലം=വലുത്. ധ്യനം=നിശ്ചയം. നിദാനം=ആദികാരണം. സാഫല്യപൂർണ്ണം=സഫലമായുള്ളത്.

൫൩. വഞ്ചിക്ക് ആഭരണമായുള്ള മാണിക്യരത്നം. മാതൃഭാഷ=മലയാളം. അപ്പുറം=അതിൽ പിന്നീട്. കെല്പുറയ്ക്കു=ശക്തിഉറച്ചപ്പോൾ. ഹൈവാണി=ഇംഗ്ലീഷുഭാഷ. അപരകളാംവാണികൾ=തമിഴ് ഹിന്ദുസ്ഥാനി മുതലായ ഭാഷകൾ. വിശേഷിച്ച്=സാമാന്യത്തിലധികമായി.

൫൪. (വേലാതീതം) കരകവിഞ്ഞുള്ളതും (ഉരു) വലുതും ആയ വിദ്യാസമുദ്രം. വിഹരിക്കുക=ക്രീഡിക്കുക. ഇതല്ലാതെ ആ ബാലനു വേറെ വിഹാരമില്ലെന്നു അർത്ഥധ്വനി. (അനന്ത) ഭൂമിക്ക് അധിപൻ=രാജാവ്. ആഭോഗം=വിസ്താരം. ലീലാലോലം=കളികളിൽ ആഗ്രഹത്തോടുകൂടിയത്. ആലാപം=വർത്തമാനം. അഖിലഗുരുജനങ്ങൾ=ആശാൻ നാരായണപ്പിഷാരോടിയും വാദ്ധ്യാന്മാരായ അണ്ണാജിരായർ ബീയേയും രഘുനാഥരായർ ബീയേയും.

൭൩. ഹൂണഭാഷ=ഇംഗ്ലീഷുഭാഷ. മഹിള=സ്ത്രീ. ഗളച്ഛങ്കം=സങ്കോചമില്ലാത്ത, സ്വൈരമായുള്ള. അങ്കപാളി=ആലിംഗനം. ഏകാന്തം=തനിച്ചുള്ളത്. അതായത് ഹൈമണിയുടെ ഭർത്താവാകത്തക്കവണ്ണം അത്രമാത്രം ആ ഭാഷയിൽ പാണ്ഡിത്യമുള്ള എന്നു താൽപര്യം. സലിലനിധിലസന്മേഖല=സമുദ്രമാകുന്ന ശോഭയോടുകൂടിയ മേഖലയോടുകൂടിയത്, ഭൂമി. ലേഖനാഥൻ=ദേവേന്ദ്രൻ. ഭൂമിക്കു ദേവേന്ദ്രൻ, രാജാവ്. ആകാരം=രൂപം. അമലം=പരിശുദ്ധം, ആംഗലക്ഷ്മാനാകാധീശാഗ്ര്യന്മാർ=ഇംഗ്ലീഷുരാജശ്രേഷ്ഠന്മാർ. അവരാകുന്ന മുത്തുമാലയുടെ നടുവിലെഴുംനായകക്കല്ല്=അവരിൽ ശ്രേഷ്ഠൻ. കണ്ടാൽ ഒരു ഹിന്ദുവാണെങ്കിലും സംസാരിക്കുന്നതുകേട്ടാൽ ഇംഗ്ലീഷുകാരുടെ രാജാവെന്നല്ലാതെ തോന്നുകയില്ല. അതായത് അത്രമാത്രം സ്വാധീനതയോടുകൂടി ആ ഭാഷ സംസാരിക്കുമെന്നു താല്പര്യം. ഇതിനെപ്പറ്റി സർ ജോൺറീസ് മുതലായ പല പാശ്ചാത്യന്മാരും തിരുമേനിയെ പ്രശംസിച്ചിട്ടുണ്ട്.

൭൪. ക്ഷിതിക്ഷിത്ത്=ഭൂമിയെ ഭരിക്കുന്നവൻ, രാജാവ്. തൂലിക=ഇവിടെ ലക്ഷണാർത്ഥത്തിൽ പേന. ഇംഗ്ലീഷുഭാഷ ഇതുപോലെ പഠിക്കാൻ ആരെക്കൊണ്ടും കഴിയുന്നതല്ലെന്നു താല്പര്യം.

൭൫. കുംഭോത്ഭവൻ=അഗസ്ത്യമഹർഷി. വിദ്യാസമുദ്രത്തെ പാനംചെയ്തവൻ, വിദ്യാപാരംഗതൻ എന്നർത്ഥം. സഹജഭ്രുവായ ഹസ്താവലംബം=സഹജനിൽനിന്നു ലഭിച്ച കരാലംബം. ഹസ്തനക്ഷത്രജാതനായ ജ്യേഷ്ഠന്റെ അവലംബമെന്നുകൂടി ധ്വനി. കഠനം=ദുഃഖം. അതനു=വലുതു. സർവ്വംസഹ=ഭൂമി. സഹചരി=ഭാര്യ. സർവ്വംസഹ ഭാര്യയാകാനിരിക്കുന്ന ഒരാൾക്ക് താനും സർവ്വംസഹനാകേണ്ടത ആവശ്യകമാണെന്നു കവികല്പന.

൧൭. ഏഴുമീരേഴുമേഴും=ഇരുപത്തെട്ടു. വിഭു=പ്രഭു, രാജാവ്. വിശാഖംതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ട് ൧൦൬൦ കർക്കടകം ഒടുവിൽ നാടുനീങ്ങി. ഭുവനപിതാവ്=പരമേശ്വരൻ. മൂലകൻ=മൂലനക്ഷത്രത്തിൽ ജനിച്ചവൻ.

൧൮. താരേശപ്പൂനിലാവ്=ചന്ദ്രന്റെ (പൂപോലെയുള്ള) മൃദുവായ നിലാവ്. കീർത്തിച്ഛട=യശസ്തോമം. അതാകുന്ന ജലപ്രവാഹം. മഹാകീർത്തിമാനെന്നുസാരം. പുതിയപതി=ശ്രീമൂലംതിരുനാൾ മഹാരാജാവ്. അഞ്ചിത=ശോഭിച്ചവൾ. പാരേവാഗവർത്തി=വാക്കിന്റെ മറുകരയിൽ വർത്തിക്കുന്നത്, വാചാമഗോചരം, വർണ്ണിക്കുവാൻ കഴിയാത്തത്. ഭദ്രാസനം=സിംഹാസനം. ആജന്മരമ്യം=ഉണ്ടായ കാലംമുതൽക്കുതന്നെ രമണീയമായുള്ളത്.

൨൦. ഈ ശ്ലോകത്തിൽ ക്രി. പി. പതിന്നാലാം ശതവർഷത്തിന്റെ ആരംഭത്തിൽ കേരളചക്രവർത്തിയായി കൊല്ലത്തു രാജ്യഭാരം ചെയ്ത രവിവർമ്മാവിന്റെ ചരിത്രം വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഈ രാജാവ് ജയസിംഹന്റെയും ഉമാദേവിയുടേയും പുത്രനായി ക്രി. പി. ൧൨൬൬–൬൭-ൽ ജനിച്ചു. ൩൩-ാമത്തെ വയസ്സിൽ കേരളത്തിനു മുഴുവൻ നാഥനാകയും പാണ്ഡ്യചോളരാജാക്കന്മാരെ ജയിച്ച് ൪൬-ാമത്തെ വയസ്സിൽ കാഞ്ചീപുരത്തിനു സമീപമായി പാലാറിൽ ചെന്നു വീഴുന്ന വേഗവതീനദിയുടെ തീരത്തിൽവച്ച് ദക്ഷിണാപഥചക്രവർത്തിയായി കിരീടധാരണം ചെയ്യുകയും ചെയ്തു. ഇദ്ദേഹത്തിന്റെ ശിലാശാസനങ്ങൾ തിരുവിതാംകൂറിലും കാഞ്ചീപുരത്തിലും ശ്രീരംഗത്തിലും കാണ്മാനുണ്ട്. കവിഭൂഷണൻ, സമുദ്രബന്ധൻ മുതലായ അനേകം കവികൾക്ക് ആശ്രയമായിരുന്ന ഈ മഹാനുഭാവൻ പ്രദ്യുമ്നാഭ്യുദയം, രാമായണസാരം, മുതലായ അനേകം ഗ്രന്ഥങ്ങൾ സ്വയമേവ നിർമ്മിച്ചിട്ടുണ്ട്. കാഞ്ചീപുരത്തുവച്ചു

ളള കിരീടധാരണത്തെയാണ് ഗരം പദ്യത്തിൽ സൂചിപ്പിക്കുന്നത്. നിജമകുടീഭാസ്സ്=തങ്ങളുടെ കിരീടങ്ങളുടെകാന്തി. നീരാജിപ്പിക്കുക=ഉഴിയുക. നമസ്കരിച്ചു എന്നു താല്പര്യം. യഥാവാംബരിതം=ഇച്ഛപോലെ. സമുദ്രമാകുന്ന വസ്ത്രത്താൽ അലംകൃതയായ ഭാരതസാമ്രാജ്യലക്ഷ്മിക്കു ഭർത്താവായിത്തീൎന്നു. താരാധീശാസ്യ=ചന്ദ്രാനന, സുന്ദരി. താവകീനൻ=നിന്നെ സംബന്ധിച്ചവൻ. എന്നു വഞ്ചിഭൂമിയെ അഭിസംബോധനംചെയ്തു കവി പറയുന്നു.

൨൫. ആരാൽ=വേഗത്തിൽ. അൎദ്ധക്ഷണം=ഒരു നിമിഷത്തിൽ പാതി. ശത്രുസമൂഹമാകുന്ന ഇരുട്ടിന്റെ കൂട്ടം. അതിനു സൂൎയ്യകിരണമായിട്ടുള്ളവൻ. രാജദ്രോഹികളായ പപ്പുതമ്പി, ഇടത്തറപ്പോററി, എട്ടുവീട്ടിൽ പിള്ളമാർ മുതൽപേരെ ഇല്ലായ്മചെയ്തതും കൊട്ടാരക്കരമുതൽ കൊച്ചിവരെയുള്ള ശത്രുരാജാക്കന്മാരെ ജയിച്ചതും അനിഴംതിരുനാൾ മാൎത്താണ്ഡവൎമ്മമഹാരാജാവാണല്ലൊ. എന്നും=വഞ്ചി. കമലങ്ങൾക്കു വാസസ്ഥാനം (കാസാരം) പൊയ്കയാണല്ലൊ. ഇവിടെ (കമലയുടെ=ലക്ഷ്മീദേവിയുടെ) ഐശ്വൎയ്യത്തിന്റെ ആവാസം. വീണ്ടും തിരുവിതാംകൂറിനെ ഐശ്വൎയ്യവത്താക്കി എന്നു താല്പൎയ്യം. രാജീവാക്ഷസേവാരതൻ=രാജ്യം മുഴുവൻ തൃപ്പടിദാനംചെയ്തു ശ്രീപത്മനാഭദാസനെന്ന പേർ സ്വീകരിച്ചത് ഇവിടുന്നാണ്. രാകാചന്ദ്രമസ്സ്=പൂൎണ്ണചന്ദ്രൻ.

൨൬. ടിപ്പുവൊന്നിച്ച്=ടിപ്പുവോടുകൂടി. വാര്=ദൈൎഘ്യം. ഈ പദത്തിനു സൂക്ഷ്മത എന്നും മാൎദ്ദവം എന്നുംകൂടി ചിലപ്പോൾ അൎത്ഥമുണ്ട്. ധൌതഭാവം=ശുദ്ധി. കണ്ണൂരക്കൊട്ടപ്പുഴയിൽ മുങ്ങിയും പൊങ്ങിയും അഴുക്കുപോയ്പോയത്. ടിപ്പുസുൽത്താനെ ജയിക്കുകനിമിത്തം അതിധവളമായ കീൎത്തി. നവ്യശ്രീരാമൻ=പുതിയ ശ്രീരാമൻ. ൯൩൩ മുതൽ ൯൭൩-വരെ രാജ്യഭാരം ചെയ്ത കാൎത്തികതിരുനാൾ

മഹാരാജാവു തിരുമനസ്സിലെ നാമധേയം 'രാമവർമ്മാ' എന്നായിരുന്നു. ധർമ്മരാജൻ ഇദ്ദേഹത്തിന്റെ ധാർമ്മികത്വത്തെ പ്രശംസിച്ച് ഇൻഡ്യാ ഗവർമ്മെന്റ് ഇദ്ദേഹത്തെ 'ധർമ്മരാജാവ്' എന്നാണ് വിളിച്ചുവന്നത്. ജീവിതേശൻ=പ്രാണപ്രിയൻ, ഭർത്താവ്.

൨൩. ൧൦൨൨-ൽ നാടുനീങ്ങിയ സ്വാതിതിരുനാൾ രാമവർമ്മമഹാരാജാവു തിരുമനസ്സിലെപ്പററിയുള്ള പദ്യം. വാണീമാത്=സരസ്വതീദേവി. മാത്=സ്ത്രീ. വക്ഷോരുഹയുഗളി=രണ്ടു സ്തനങ്ങളും. സംഗീതവും സാഹിത്യവുമെന്നർത്ഥം. 'സംഗീതമപിസാഹിത്യം സരസ്വത്യാസ്സ്തനദ്വയം' സ്തന്യം=മുലപ്പാൽ. ഇവിടുന്ന് ഒരു മഹാകവിയും മഹാഗായകനുമായിരുന്നു. ഇദ്ദേഹത്തെ മാതാവായ ലക്ഷ്മീരാജ്ഞി ഗർഭം ധരിച്ച കാലംമുതൽക്കുതന്നെ ജനങ്ങൾ രാജാവായി കരുതിയിരുന്നു. അത് അന്നു രാജകുടുംബത്തിൽ പുരുഷസന്താനങ്ങൾ ഇല്ലായ്മ നിമിത്തമാണ്. അതിനാൽ ഇദ്ദേഹത്തിനു ഗർഭശ്രീമാനെന്നും പേരുണ്ട്. ഇദ്ദേഹത്തിന്റെ ഖ്യാതി ഭാരതഖണ്ഡമൊട്ടുക്കു പ്രചരിച്ചിരുന്നു. സകലകലാഭിജ്ഞന്മാരേയും ഇവിടുന്നു യഥോചിതം ആദരിച്ചു സംരക്ഷിച്ചുവന്നു. സ്വാതിജാതക്ഷോണീസീമന്തമുത്ത്=സ്വാതിനക്ഷത്രത്തിൽ ജനിച്ചതും മുത്ത്. ഭൂമി സീമന്തത്തിലണിയുന്നതുമായ മുത്ത്. സ്വാതിനക്ഷത്രത്തിലാണ് മുത്തുണ്ടാകുന്നതെന്നു പ്രസിദ്ധി. "സ്വാത്യാംസാഗരശുക്തിസമ്പുടഗതം തന്മൌക്തികം ജായതേ" എന്നു ഭർത്തൃഹരി. എല്ലാ ജഗത്തുകൾക്കും വിസ്മയത്തെ ഉണ്ടാക്കിയവൻ. യുഷ്മദീയൻ=നിന്നെ സംബന്ധിച്ചവൻ.

൨൪. ൧൦൩൫–മുതൽ ൧൦൫൫–വരെ രാജ്യഭാരം ചെയ്തിരുന്ന ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ട് സംഗീതസാഹിത്യകലകളിൽ നിഷ്ണാതനും ശാസ്ത്രവാദങ്ങളിൽ ചേരുന്നതിനു തക്ക സംസ്കൃതപാണ്ഡിത്യം സമ്പാദിച്ച മഹാവിദ്വാനുമായിരു

ന്നു. നിശിതമതി=തീക്ഷ്ണബുദ്ധി. ശീതഭാസ്സ്=ചന്ദ്രൻ. സ്ഥായിക്കൊത്ത്=സ്നേഹപൂരസ്സരം. പുളകം=രോമാഞ്ചം.

൨൭. തത്താദൃക്ക്=അപ്രകാരമെല്ലാമുള്ളത്. മുൻ കഴിഞ്ഞ ആറു ശ്ലോകങ്ങളിൽ വിവരിച്ചപ്രകാരം. മഹിമ മലയാളത്തിൽ നപുംസകലിംഗമാകയാൽ തത്താദൃക്ക് എന്നു പ്രയോഗിച്ചാൽ മതി. ശ്രീലസൽക്ഷ്മാഭർത്താവ്=ശ്രീയോടുകൂടി ശോഭിക്കുന്ന രാജാവ്.

൨൮. ശട്ടംതീർക്കുംസദസ്സ്=നിയമനിർമ്മാണസഭ. മററു ഏതദ്ദേശീയരാജ്യങ്ങളിൽ ഇങ്ങനെ ഒരു സഭ സ്ഥാപിക്കുന്നതിനു വളരെക്കാലം മുൻപുതന്നെ ഈ ഭാഗ്യം മൂലംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ കൃപയാൽ ഇവിടത്തെ ജനങ്ങൾക്കു സിദ്ധിച്ചു. തിരുവിതാംകൂറിലെ നിയമനിർമ്മാണസഭ ൧൦൬൪ ചിങ്ങംമുതൽ നടപ്പിൽ വന്നു. ൧൦൭൩-ൽ ഒരം സഭയുടെ ഘടനയെയും മററും പരിഷ്കരിച്ചു. നിയമനിർമ്മാണസഭയിൽ എട്ടുദ്യോഗസ്ഥന്മാരും ഏഴനുദ്യോഗസ്ഥന്മാരുമുൾപ്പെടെ പതിനഞ്ചു സാമാജികന്മാരുണ്ട്. സംസത്ത്=സഭ. പൌരരോടൊത്തു കാര്യം ശട്ടംകെട്ടുന്നത് ശ്രീമൂലംപ്രജാസഭ. ഇതിന്റെ ആവിർഭാവം ൧൦൮൦-ൽ ആണ്. ഒരം സഭയിൽ നൂറു സാമാജികന്മാരുണ്ട്. കൊല്ലംതോറും സഭയുടെ ഒരു യോഗം തിരുവനന്തപുരത്തുവച്ചു നടത്തപ്പെടുന്നു. ഇതുവരെയായി പതിന്നാലു യോഗങ്ങൾ കഴിഞ്ഞിട്ടുണ്ട്. ഈ സഭയിൽ ജനപ്രതിനിധികൾ ചെയ്യുന്ന നിവേദനങ്ങളേയും നിർദ്ദേശങ്ങളേയും ഗവർൺമെന്റു ശ്രദ്ധയോടുകൂടി കേട്ട് വേണ്ടതു പ്രവർത്തിക്കുന്നു. പുരസംസ്കാരം=പട്ടണപരിഷ്കരണം. ഇവ പട്ടണപരിഷ്കരണസഭകൾ. ആദ്യത്തെ പട്ടണപരിഷ്കരണസഭ തിരുവനന്തപുരത്ത് ൧൦൮൬-ൽ സ്ഥാപിക്കപ്പെട്ടു. ഇപ്പോൾ സംസ്ഥാനത്തിൽ ആ മാതിരി ൧൯ സഭകൾ ഉണ്ട്. സമിതി=സഭ. പൂക്കളോടുകൂടിയ കല്പവൃക്ഷം.

൨൭. പുത്തനായി തിരുമനസ്സുകൊണ്ട് യാതൊരു കരവും ഏൎപ്പെടുത്തീട്ടില്ല. പഴയ കരങ്ങൾതന്നെ പലതും കുറച്ചിട്ടുണ്ട്. ക്ലേശമോൾ=സൌകൎയ്യമുള്ളപ്പോൾ. ക്ലേശംവരയ്ക്കും=നിവൃത്തിയുള്ളിടത്തോളം. പതവാരം, കൊടിക്കീഴ്, പലവെഞ്ഞാനക്കടമ, പൂജക്കാണിക്ക, അൎത്ഥപ്പലിശ മുതലായി പല നികുതികൾ തിരുമനസ്സുകൊണ്ടു നിറുത്തീട്ടുണ്ട്. വിരുത്തി എഴ്പ്പാട്, ഒററി വിളക്കം, കച്ചകൂട്ടതൽ മുതലായവ നിറുത്തിയത് രാജ്യക്ഷേമത്തിന് തുലോം സഹായമായിട്ടുണ്ട്. ചേടി=ദാസി. ജലധിസുത=ലക്ഷ്മീഭഗവതി. യാതൊന്നുകൊണ്ടും പാടില്ല=എങ്ങനെയായാലും നിവൃത്തിയില്ല. ഭജിച്ചേപററൂ എന്നു താല്പൎയ്യം. പ്രകൃതി=പ്രജകൾ. പ്രജകളുടെ ക്ഷേമമാകുന്ന പുഴയിൽ (മജ്ജനോന്മജ്ജനങ്ങൾ=മുങ്ങുകയും പൊങ്ങുകയും) വിഹരിക്കുന്നതിന് അത്യാശയോടുകൂടിയത്.

൨൮. തെങ്ങാപ്പാട്ടം, വെളിച്ചെണ്ണപ്പാട്ടം പാക്കപാട്ടം മുതലായവ കഴിഞ്ഞ കണ്ടെഴുത്തിൽ നിറുത്തി. നെൽക്കരം നിറുത്തിയത് ൧൦൮൮-മുതലാകുന്നു. ശുല്ക്കം=കരം. അഞ്ചലാപ്പീസിൽ കരം പാൎവ്വത്യകാരന്മാൎക്കും മററും സൌകൎയ്യമായി അയച്ചുകൊടുക്കത്തക്കവണ്ണം റെവന്യൂ ഉണ്ടിക ഏൎപ്പാട് നടപ്പിൽ വരുത്തിയത് ൧൦൮൯-ൽ ആണ്. മുപ്പതുകൊല്ലം കഴിഞ്ഞാലെ വീണ്ടും ഒരു കണ്ടെഴുത്ത് ആരംഭിക്കുവാൻ തിരുവെഴുത്തുവിളംബരപ്രകാരം ഗവൎമ്മെൻറിന് അധികാരമുള്ളു. കൎഷകന്മാർ=കൃഷിക്കാർ. അവൎക്കു ഇതിലധികം ഉൽകൎഷത്തിന് എന്തു ഹേതു ഉണ്ടാകണമെന്നു ചോദിക്കുന്നു.

൨൯. ൧൦൮൬-ലെ നാലാം റെഗുലേഷൻപ്രകാരം ജനങ്ങൾക്ക് സൎക്കാരിൽനിന്നു കൃഷികാൎയ്യങ്ങൾക്കു വായ്പകിട്ടും. 'കൃഷികലയിൽ ജ്ഞാനം' ജനങ്ങൾക്കു വരുത്തുന്നതിനു പ്രത്യേകം ഒരു കൃഷിഡിപ്പാൎട്ടുമെൻറുണ്ട്. ൧൦൮൦ ഡിപ്പാൎട്ടുമെൻറിൻെറ ഇപ്പോഴത്തെ നി

ലയ്ക്കുള്ള സംഘടനം ൧൦൮൩-ൽ ആണ്. ഒരാളെക്കൊണ്ടു കഴിയാത്ത കാര്യങ്ങൾ സംഘമായിച്ചേർന്നു ചെയ്യാം. അതിലേക്കു ജനങ്ങളെ പ്രോത്സാഹിപ്പിക്കുന്നത് പരസ്പരസഹായഡിപ്പാർട്ടുമെൻറാകുന്നു. ഒരു ഡിപ്പാർട്ടുമെൻറ് ൧൦൯൧-ൽ സ്ഥാപിക്കപ്പെട്ടു. കൃഷകർ=കൃഷിക്കാർ. പാരിടത്തിനു കല്പവൃക്ഷം.

൩൦. ഒരു രാജ്യത്തേക്കു ബോംബെയിൽനിന്ന് ഉപ്പും ബർമ്മായിൽനിന്ന് (പടവ്=ചെറിയതരം കപ്പൽ) കപ്പലരിയും വന്നാലല്ലാതെ 'ഉപ്പും ചോറും' കിട്ടാൻ പ്രയാസമാണെന്നിരുന്ന അവസ്ഥ ഇപ്പോൾ വളരെ ഭേദപ്പെട്ടിട്ടുണ്ട്. ദക്ഷിണതിരുവിതാംകൂറിൽ താമരക്കുളം എന്ന സ്ഥലത്ത് അനേകം പുതിയ ഉപ്പളങ്ങൾ അഭിവൃദ്ധിയിൽ വന്നിരിക്കുന്നു. അതുപോലെതന്നെ കൃഷിക്കുള്ള ഭൂമിയുടെ വിസ്തീർണ്ണതയും കൊല്ലംതോറും വർദ്ധിച്ചുകൊണ്ടുവരുന്നു.

൩൧. നാടൻമട്ട്=പഴയ സമ്പ്രദായത്തിലുള്ളത്. വേടർ=ഇവിടെ അപരിഷ്കൃതന്മാരായ അരണ്യവാസികൾ എന്നു മൊത്തത്തിൽ താല്പര്യം. മാട്=പശു. ബുദ്ധിഹീനനെന്നു താല്പര്യം. ആടൽപാട്=കഷ്ടപ്പാട്. പാടം=നിലം. പച്ചപ്പടം=പച്ചവസ്ത്രം. (നെൽകതിരാകുന്ന വസ്ത്രമെന്നു താല്പര്യം.)

൩൨. മാനംമുട്ടുക=ആകാശത്തെതൊടുക. കണ്ണധാരർ=നാവികന്മാർ. മാനം മുട്ടിക്കുക=അഭിമാനത്തെയില്ലാതെയാക്കുക. വള്ളമൂന്നിക്കൊണ്ടു പോകുവാൻ അത്രമാത്രം പ്രയാസമുണ്ടെന്നു താല്പര്യം. വേമ്പനാട്, അഷ്ടമുടി, പരവൂർ, ഈ കായലുകൾ പ്രസിദ്ധങ്ങളാണല്ലൊ. വേമ്പനാട്, അഞ്ചുതെങ്ങ്, കായംകുളം, വേളി, മുതലായ കായലുകളിൽ ചില ഭാഗങ്ങളെല്ലാം കൃഷിക്കാർ പതിപ്പിച്ചു നിലവും തെങ്ങിൻതോപ്പുമാക്കീട്ടുണ്ട്. അതുപോലെ മലവാരങ്ങളിൽ

ചേരിക്കൽകൃഷിയും ഇപ്പോൾ വളരെ അഭിവൃദ്ധിയിൽ വന്നിട്ടുണ്ട്. ഉദയം=ക്ഷേമം. ഉന്നമിക്കുക=പൊങ്ങുക, വർദ്ധിക്കുക.

൫൫. മാഴ്കുക=ദുഃഖിക്കുക. വ്യാഘ്രപാളി=കടുവാക്കൂട്ടം. നിർബാധാടനം=സ്വൈരസഞ്ചാരം. അലഘുപദവി=വലുതായ മാർഗ്ഗം. വാൻ=സ്വർഗ്ഗം. മഹീന്ദ്രമണി=രാജശ്രേഷ്ഠൻ. മാഹേന്ദ്ര (മഹേന്ദ്രസംബന്ധിയായ) ജാലം=കൺകെട്ടുവിദ്യ. വൻകാട് സ്വർഗ്ഗലോകമാകണമെങ്കിൽ അതു ഇന്ദ്രജാലത്താലല്ലാതെ സാദ്ധ്യമല്ലല്ലൊ. തിരുവിതാംകൂറിലെ മലമ്പ്രദേശങ്ങളിൽ ഇപ്പോൾ അനവധി തേയിലത്തോട്ടങ്ങളും റബ്ബർതോട്ടങ്ങളും ഉണ്ട്.

൫൬. കോലം=പന്നി. അച്ഛഭല്ലം=കരടി. കരി=ആന. ഹിംസ്രം=ദുഷ്ടമൃഗം. കാലക്കേടിനു പററുന്ന=കഷ്ടകാലത്തിനു വരുന്ന, എളുപ്പത്തിൽ വിട്ടുമാറാത്ത എന്നതാല്പര്യം. ഏലക്കാർ=ഏലകൃഷിക്കാർ- പാരതന്ത്ര്യദ്രുമത്തിൻമൂലം=ദാസ്യമാകുന്ന വൃക്ഷത്തിൻെറ വേര്. മുൻപ് ഏലകൃഷിക്കാർ കൃഷിചെയ്തുണ്ടാക്കുന്ന ഏലക്കാ മുഴുവൻ ചുരുങ്ങിയ വിലയ്ക്കു സർക്കാരിൽ ഏല്പിക്കേണ്ടിയിരുന്നു. ഈ കുത്തകനിറുത്തി ഏലകൃഷിക്കാൎക്കു സൌകര്യവും സ്വാതന്ത്ര്യവും നൽകിയത് ൧൦൮൨-ൽ ആണ്.

൫൭. അതുംഗാദഭോഗവത്ത്=വളരെ നീളവും വലിപ്പവുമുള്ളത്. ചിറ=കുളം. സേതു=അണ. കുല്യ=തോട്. ഏതുംശങ്കസാതെ=ഒട്ടും ശങ്കിക്കാതെ, വ്യയത്തിൽ ഭയപ്പെടാതെ. ശുഭവിഭവൻ=നല്ലധനത്തോടുകൂടിയവൻ (സദ്വിഷയങ്ങളിൽ വിനിയോഗിക്കുകനിമിത്തം). സ്പഷ്ടമായി കാണപ്പെട്ട അത്ഭുതകൃത്യത്തോടുകൂടിയവൻ. കോതയാററണവേല ൧൦൭൨-ൽ ആരംഭിച്ച് ൧൦൮൧-ൽ അവസാനിപ്പിച്ചു. നാല്പത്തൊന്നുലക്ഷം ഉറുപ്പികയ്ക്കുമേൽ അണയ്ക്കുതന്നെ ചിലവായിട്ടു

ണ്ടു്. ഇതുകൊണ്ടു് തോവാള, അഗസ്തീശ്വരം, ഇരണിയൽ, കല്ക്കുളം, ഈ നാലു താലൂക്കുകളിലേയും ജലദാരിദ്ര്യം പരിഹരിക്കപ്പെട്ടിരിക്കുന്നു. അടുത്തശ്ലോകം നോക്കുക.

൩൬. വാനം=ആകാശം. വർഷാസമയം=വർഷകാലം. വാരി=ജലം. നാഞ്ചനാട്=തോവാള, അഗസ്തീശ്വരം, ഈ രണ്ടു താലൂക്കുകൾക്കുംകൂടിയുള്ള പൊതുപ്പേർ. ഇവിടെയും ചെങ്കോട്ടത്താലൂക്കിലും തിരുവിതാംകൂറിന്റെ മററുഭാഗങ്ങളെ അപേക്ഷിച്ചു് വർഷം കുറവാണ്. വേനൽക്കാലത്തുകൂടി കോതയാർചാനലുകൾ വഴിവെള്ളം പായുകനിമിത്തം നിലങ്ങളിൽ അരവരെ വെള്ളം നില്ക്കുന്നു. ഖരകിരണൻ=ഉഷ്ണകിരണൻ, സൂൎയ്യൻ. ഘൃണിശ്രേണി=രശ്മിക്കൂട്ടം. തങ്ങളുടെ പഴയപണി പററാത്തതിൽവച്ചു് സൂൎയ്യരശ്മികൾ ലജ്ജിക്കുന്നു. അതായതു് വേനൽകാലത്തുകൂടി സൂൎയ്യരശ്മികൾക്കു് ഇപ്പോൾ നാഞ്ചിനാട്ടിലെ നെൽക്കതിരുകളെ കരിയിക്കുവാൻ നടക്കുന്നില്ല എന്നു താല്പൎയ്യം.

൩൭. താലം=പന. അന്യൂന=ഉള്ള. കൂലം=കര. തെക്കൻതിരുവിതാംകൂറിൽ കൃഷിക്കുപയുക്തങ്ങളായ അനവധി വലിയ കുളങ്ങളും കരിമ്പനമാത്രം നില്ക്കുന്ന അനവധി പൊററപ്പുറമ്പുകളുമുണ്ടു്. അവമിക്കവാറും കോതയാററുവെള്ളം പായുകനിമിത്തം ഗവർൺമെൻറിൽനിന്നു നെൽകൃഷിക്കായി പതിച്ചുകൊടുത്തിരിക്കുന്നു. കൃഷികലാപാത്രമാംക്ഷേത്രം=കൃഷിപ്പണിക്കു യോഗ്യമായ നിലം. കാലംതെററാതെ=ഒട്ടും താമസിക്കാതെ. തീററായ്കമലയുടെ...=ശാശ്വതമായ ഐശ്വൎയ്യത്തെ ലഭിക്കുന്നു എന്നു താല്പൎയ്യം.

൩൮. ചേറ്=ചളി. കരി=കായലിനുസമീപവും മററും കാലാകാലത്തിനു കൃഷിചെയ്യാതെ കിടക്കുന്ന ഒരുവക കറുത്തനിലം.

ളുടെ (തച്ചി) ശോഭയാകുന്ന കോപ്പണിയുന്ന തോപ്പുകൾ. കേരക്കൂട്ടങ്ങൾ=തെങ്ങുകൾ. അലഘുഫലഭരം=ധാരാളം കായ്കളെക്കൊണ്ടുള്ള ഭാരം. അധികം ശ്രീയുള്ള കല്പവൃക്ഷക്കൂട്ടങ്ങളുടെ (പരിചിതം) പണ്ടേയുള്ള പ്രൌഢിക്ക് (നാഡികളിൽ ഉയരുന്നവ) ഭയമുണ്ടാക്കുന്നവ.

൨൯. അടവി=വനം. ഈ ശ്ലോകത്തിൽ അതിനെ ഒരു സ്ത്രീയാക്കി കല്പിച്ചിരിക്കുന്നു. ൧൦൭൮-ലെ രണ്ടാം റെഗുലേഷനായ വനംവകച്ചട്ടത്തിനു മുൻപ് ജനങ്ങൾ രാജകീയവനങ്ങളെ യഥേഷ്ടം തീവച്ചും മരം മുറിച്ചും നശിപ്പിച്ചുകൊണ്ടിരുന്നു. വനങ്ങൾ സർക്കാരിനു ചേർന്നതും അതിനാൽ ഒഴിച്ചിടപ്പെടേണ്ടതുമാണ്. അതാണ് രാജാധീനയായ എന്നു പറഞ്ഞത്. ക്ഷാത്രതേജസ്സ്=ക്ഷത്രിയവീര്യം. ജിത്വരം=ജയിക്കുന്നത്.

൩൦. ചാരത്ത്=സമീപത്തിൽ. ദാവാനലശിഖ=കാട്ടുതീയുടെ ജ്വാല. ഭ്രഷ്ടശേഷം=സകലവൃക്ഷങ്ങളും. ഇണങ്ങുക=ചേരുക. മലയജതരു=ചന്ദനം. സഞ്ചായക്കാർ=വനംഡിപ്പാർട്ടുമെന്റുദ്യോഗസ്ഥന്മാർ. സുഷമ=അത്യന്തമുള്ള ശോഭ. ഒഴിച്ചിടപ്പെട്ട വനങ്ങളിൽ അനാഥ വിലയേറിയ തേക്കും ചന്ദനവും സഞ്ചായംഡിപ്പാർട്ടുമെന്റിൽനിന്നു വച്ചുപിടിപ്പിക്കുന്നു.

൩൧. ജന്മി കുടിയാൻറെഗുലേഷൻ (൧൦൭൧-ലെ ൭-ാം റെഗുലേഷൻ) ആണ് ജന്മികൾക്കും കുടിയാന്മാർക്കും തമ്മിൽ കാണപ്പാട്ടം സംബന്ധിച്ചും മററുമുണ്ടായിരുന്ന പല തർക്കങ്ങൾക്കും ഉപശമം വരുത്തിയത്. സമിതി=(നിയമനിർമ്മാണ)സഭ. പ്രാണപ്രേഷ്ഠൻ=പ്രാണപ്രിയൻ, ഭർത്താവ്. അവരിൽ പ്രവേകൻ=ഉത്തമൻ. പരിഹസിതസുരാചാര്യചാതുര്യന്മാർക്ക് (ധുര്യൻ=ഭാരവാഹി) ശ്രേഷ്ഠൻ. പരിഹസിതസുരാചാര്യചാതുര്യന്മാർ ദേവഗുരുവായ ബൃഹസ്പതിയെക്കാൾ ശാസ്ത്രജ്ഞാനവും ബുദ്ധിശക്തിയുമുള്ളവർ.

൯൫. ൧൦൮൮-ലെ ഒന്നാംറെഗ്ഗുലേഷണായ നായർറെഗ്ഗുലേഷൻനിമിത്തം നായന്മാൎക്കു സിദ്ധിച്ചിട്ടുള്ള ക്ഷേമം ഗണ്യമാണ്. ഇല്ലോ. വൈവാഹികവിധി=വിവാഹം. അയം=ദൈൎഘ്യം. മേധാബലം=ബുദ്ധിശക്തി. സ്ഥായത്ത്=വൎദ്ധിക്കുന്നത്. വീരുത്ത്=വള്ളി. പ്രസവം=പുഷ്പം.

൯൬. ക്രിസ്ത്യൻ പിൻതുടച്ചാവകാശനിയമം ൧൦൯൫-ലെ രണ്ടാംറെഗ്ഗുലേഷണാണ്. കൈവല്യം=മോക്ഷം. ലക്ഷണയാനിൎവൃതി, പരമാനന്ദം. ഘനകരുണയാകുന്ന താമരപ്പൂവിലെ മഞ്ജുവായ വണ്ട്. കരുണാശാലി എന്നു സാരം.

൯൭. കോടതികളെ ആശ്രയിക്കുന്ന സജ്ജനങ്ങളുടെ മനസ്താപത്തിന് (നിൎവാപം=കെട്ടുത്തുക) നാശമുണ്ടാകുന്നു. എന്നെന്നും പുത്തനായി കീൎത്തിയുണ്ടാകുന്നു. ജൈത്രോത്സവം=വിജയോത്സവം.

൯൮. തദന്തസ്ഥിതബലതതി=ആ കാരാഗൃഹത്തിന്റെ അകത്തുള്ള പുള്ളികൾ. സൽപഥം=സന്മാൎഗ്ഗം. ഫലപടലീപൂൎണ്ണം=സഫലമെന്നു താല്പൎയ്യം. ജെയിൽപ്പുള്ളികളെ കഴിയുന്നതും സന്മാൎഗ്ഗികളാക്കുവാൻ ശ്രമിക്കുന്നു എന്നു സാരം.

൯൯. ഇതു് ദുൎഗ്ഗുണപരിഹാരപാഠശാലയെപ്പററിയുള്ള ശ്ലോകം. ഈ സ്ഥാപനത്തിന്റെ ആവിൎഭാവം ൧൦൬൭-ലെ നാലാംറെഗ്ഗുലേഷണാകുന്നു. ബാല്യകാലത്തിൽ ഒരുത്തൻ കുററംചെയ്താൽ അതിനെ ത്തരവാദികൾ അവന്റെ മാതാപിതാക്കന്മാരാണെന്നു കരുതി അവനെ കാരാഗൃഹത്തിൽ പാൎപ്പിക്കരുതെന്നു തീൎച്ചചെയ്തു. ദുൎഗ്ഗുണപരിഹാരപാഠശാലയിൽ ചെല്ലുന്ന കുട്ടികൾക്കു പഠിക്കുന്നതിനും പരീക്ഷയിൽ ചേരുന്നതിനും സൌകൎയ്യമുണ്ടു്. കലിശഭൃത്ത്=ദേവേന്ദ്രൻ. അചൎച്ചചൎയ്യൻ=അനുകരണീയമായ നടപടിയോടുകൂടിയവൻ.

൩൬. മാറുമാറ്=മാറത്തക്കവിധത്തിൽ. അനുദിനം=നിത്യം. നമ്പർ=കേസ്. പഞ്ചായത്ത്=ഗ്രാമപ്പഞ്ചായത്തുകോടതികൾ. ഇവ ൧൦൯൦-ലെ ഒന്നാം റെഗുലേഷനനുസരിച്ച് ആറു പട്ടണങ്ങളിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. സൌഹിത്യം=സംതൃപ്തി.

൩൭. കാന്താരങ്ങൾ=കാട്ടുപാതകൾ. അവയെ ഘണ്ടാപഥങ്ങൾപോലെയാക്കിത്തീർത്തിരിക്കുന്നു. ഘണ്ടാപഥം=ഒന്നാന്തരം റോഡ്. പ്രാന്തങ്ങൾ=രാജ്യത്തിന്റെ അററത്തുള്ള സ്ഥലങ്ങൾ. നോർത്തൺഔട്ട്ലെററ്റോഡ്, വെസ്റ്റേൺഔട്ട്ലെററ്റോഡ് മുതലായവ ഈ ഇനത്തിൽ പെട്ടതാണ്. സന്മാർഗ്ഗബോധം=നല്ലവഴികളെപ്പററിയുള്ള അറിവ്, (സദാചാരബോധമെന്നുമർത്ഥം). സ്വാന്തം=മനസ്സ്.

൩൮. കാട്ടാനയ്ക്കുകൂടി കടക്കുവാൻ കഴിവില്ലാത്ത വനങ്ങളിൽ. പാദം=കാൽ. ശൃംഗാടകങ്ങൾ=ദീർഘങ്ങളായ നാൽക്കവലവഴികൾ. ഈ കാടുകളിൽ മോട്ടാർ വണ്ടികൾ പോലും ഓടിക്കത്തക്കവിധത്തിൽ റോഡുകൾ അത്ര ഭംഗിയായി വെട്ടിച്ചിരിക്കുന്നു എന്നു താൽപര്യം.

൪൦. ശൈലപ്രസ്ഥം=മലയുടെ മുകൾപ്പരപ്പ്, അഥവാ കൊടുമുടി, കൂലംകഷത്തി=കര ഉടച്ചുകൊണ്ട്. കുടിലതടിനികൾ=വളഞ്ഞൊഴുകുന്ന ആറുകൾ. അവലംബംവിട്ട്=അക്കര കടക്കുന്നതിനു മാർഗ്ഗമില്ലാതെ. പാലം=മൂവാററുപുഴപ്പാലം, കുഴിത്തുറപ്പാലം, പരപ്പാർപാലം, കുണ്ടാങ്കടവുപാലം, ഇത്തിപ്പുഴപ്പാലം, വാമനപുരംപാലം, ഏനാദിപ്പാലം, പന്തളംപാലം, തിരുവട്ടാർപാലം മുതലായവ ഈ ഇനത്തിൽ പെട്ടതാകുന്നു. ഡാമരം=കലശൽ.

൪൧. കൊച്ചുപാഥോധി=ചെറിയ സമുദ്രത്തെപ്പോലെയുള്ള വേമ്പനാട്ടുകായൽ. ക്ഷേപളഗ്രീവൻ=നീലകണ്ഠൻ, വൈക്കത്തപ്പൻ മു

ത്തോട്=സന്തോഷത്തോട്ടുകൂടി. കോട്ടയത്തു നിന്നു വേമ്പനാട്ടുകായലിന്റെ സ്പൎശം കൂടാതെ വൈക്കത്തേക്കുള്ള തോടു വെട്ടിച്ചതു തിരുമനസ്സിലെക്കാലത്താണ്.

൫൨. അക്കായൽ=ആ വേമ്പനാട്ടുകായൽ. ദ്ര്യോവിൽക്കൈകേറുക=ആകാശത്തെ ആക്രമിക്കുക. വഞ്ചിസാംയാത്രികന്മാർ=വള്ളത്തിൽ ജലമാൎഗ്ഗമായി യാത്രചെയ്യുന്നവർ (വഞ്ചിരാജ്യത്തിലെ സാംയാത്രികന്മാർ എന്നും ധ്വനി). നൃത്തലീലാവൈവിധ്യം=പലവിധത്തിലുള്ള നൃത്തം. പ്രേക്ഷകശ്രേഷ്ഠർ=കാഴ്ചക്കാരിൽ പ്രമാണികൾ. അവിടേയ്ക്കു വന്നതിനുമേൽ വഴിയാത്രക്കാർ വേമ്പനാട്ടുകായലിനെ ഭയപ്പെടുന്നില്ല എന്നു താൽപൎയ്യം.

൫൩. നവീനൻ=അദ്യതനനെന്നു താൽപൎയ്യം. ഇതത്തിന്=ഉചിതംപോലെ. അരപ്പട്ട=അരഞ്ഞാണം. ഈ തീവണ്ടിപ്പാത തിരുവിതാംകൂറിന്റെ മദ്ധ്യത്തിൽ കൂടിപ്പോകുന്നതിനാൽ രൂപകാലങ്കാരം യോജിച്ചിരിക്കുന്നു. മഹേള=മഹിള, സ്ത്രീ. കുന്നും കാടും വെട്ടിത്തെളിച്ചു പല തുരങ്കങ്ങളോടുകൂടി തീൎത്തിട്ടുള്ള ഈ തീവണ്ടിപ്പാത തിരുവിതാംകൂറിനു ഒരലങ്കാരമാണെന്നും ഇതു നിമിത്തം തിരുവിതാംകൂറിന്റെ യശസ്സു വൎദ്ധിച്ചിട്ടുണ്ടെന്നും താൽപൎയ്യം.

൫൪. വാനസ്പത്യങ്ങൾ=പൂവിൽ നിന്നു കായുണ്ടാകുന്ന വൃക്ഷങ്ങൾ. പീയൂഷയൂഷം=അമൃതദ്രവം. പദവി=പാത. വിശ്വാതിശായി=എല്ലാററിനെയും അതിശയിക്കുന്നതു്, സൎവ്വോത്തമം.

൫൫. പതഗപതിഗതി=ഗരുഡന്റെ ഗമനം. പണ്ടുപണ്ടേ ഗരുഡവേഗത്തിനുള്ള മേന്മയെ ഇല്ലാതെയാക്കുന്നു. അതിദൂരമെന്നും സമീപമെന്നുമുള്ള വാക്കുകൾക്കു് അൎത്ഥവ്യത്യാസമില്ലാതെയാക്കുന്നു. ദൂര

ത്തെ സമീപമാക്കുന്നു എന്നു താൽപര്യം. ക്രൂപദേകങ്ങൾ=കണ്ടകിണററിൽ തവളകൾ, അജ്ഞശിരോമണികൾ=മാതൃഭൂമിയായ ഇൻഡ്യ നമ്മെ ഇനിയും അനാചാരപരന്മാരായി മൂഢന്മാരായി കാണാതിരിക്കുന്നതിനുവേണ്ടി. ശകടസൃതി=വണ്ടിപ്പാത. അടോപം=അഹങ്കാരം. ഈ പാത ൧൮൯൭-ജനുവരി ൧-ാനു- മുതൽനടപ്പായിട്ടുണ്ട്.

൫൬. വണിജർ=കച്ചവടക്കാർ. നയനചലനം=കക്ഷം. ചോലലോലംബങ്ങൾ=ഇളകുന്ന വണ്ടുകൾ. ആലപ്പുഴക്കടൽപ്പാലം ൧൮൬൨-ലാണ് പുത്തനായി പണികഴിപ്പിച്ചത്.

൫൭. ശ്രുതത്തിന് അന്യാദൃശസ്ഥാനങ്ങളായ അശ്രുപതികൾ. വിദിതം=അറിയപ്പെട്ടത്. ശ്രീരാമവർമ്മാ എന്ന അഷ്ടാക്ഷരത്തിലുള്ള മന്ത്രം. സതതോച്ചാപലോച്ചാടനം=എപ്പോഴും ഉയരുന്ന ചാപല്യത്തോടുകൂടിയ ആട്ടിപ്പായിക്കൽ. പാത്രീഭവിക്കുക=പാത്രങ്ങളായി തീരുക. പലവിധത്തിലുള്ള വ്യാധികളാകുന്ന (ചാതുർദ്ദശങ്ങൾ=ചതുർദ്ദശിനാളിൽ കാണുന്ന ഒരുവക പിശാചുകൾ) ദുഷ്ടഭൂതങ്ങൾ. ഹരിഹരി, ആശ്ചര്യദ്യോതകം.

൫൮. ആയുർവേദമെന്ന പേരിലുള്ള വൃക്ഷം. കടപുഴക്കുക=ചുവടു മറിച്ചു വീഴ്ത്തുക. ഉദ്യൽപ്രകമ്പം=ഉയരുന്ന ഇളക്കത്തോടുകൂടി. അതിനെ=ആ വൃക്ഷത്തെ. ആയുർവേദഡിപ്പാർട്ടുമെൻറിൻെറ അവസാനം ൧൮൯൮-ൽ ആണ്.

൫൯. ധൗരേയന്മാർ=ഭാരവാഹികൾ. പട്ടണപരിഷ്കരണസഭകളിൽ അംഗങ്ങളാകണമെന്നാഗ്രഹമുള്ളവരെ അതിലേക്കു തിരഞ്ഞെടുക്കുന്നതിനുള്ള അധികാരം സ്ത്രീകൾക്കുംകൂടി തിരുവിതാംകൂറിലുണ്ട്. ഈ സമ്മതിദാനാവകാശം ഇൻഡ്യയുടെ ഇതരഭാഗങ്ങളിൽ നല്കപ്പെട്ടിട്ടുള്ളതായി തോന്നുന്നില്ല.

൯൦. താരുണ്ണി=പൂമകൻ, ബ്രഹ്മാവ്. ഈ സംസ്ഥാനത്തിൽ സരസ്വതി തന്റെ ഭൎത്താവിന്റെ നാക്കിനെത്തന്നെയും ഉപേക്ഷിച്ചു വിഹരിക്കുവാൻ വന്നിരിക്കുന്നതായി കവികല്പന. അത്രമാത്രം വിദ്യാഭ്യാസത്തിന് ഇവിടെ പ്രചാരമുണ്ടെന്നു താൽപൎയ്യം. ഞങ്ങളുടെ ചന്ദ്രനെപ്പോലെ (വിശദം) ധവളമായ യശസ്സമൂഹത്തോടുകൂടിയ രാജാവ്. കാരുണ്യം ഹേതുവായി ഉൽഗമിക്കുന്ന കടക്കൺമുനയുടെ ചലനം. ചാതുരി=ചാതുൎയ്യം. സാധുരീതി=നല്ലസമ്പ്രദായം. തിരുമേനിയുടെ കാരുണ്യത്താലാണ് വിദ്യാഭ്യാസത്തിന് ഇത്രമേൽ പ്രചാരമുണ്ടായതെന്നു സാരം.

൯൧. ഇരുപ'തിനാറാണ്ട്=മുപ്പത്തിരണ്ടുകൊല്ലം. തിരുമേനിയുടെ രാജ്യഭാരകാലത്തിനിടയിൽഎന്നുതാൽപൎയ്യം. അന്തരം=വ്യത്യാസം. ഹന്ത=അശ്ചൎയ്യം. നീണാൾ=ദീൎഘകാലം. അജ്ഞാനത്തിനു വളരെക്കാലമായി ഉണ്ടായിരുന്ന നിലവിളിനീങ്ങി സരസ്വതിയുടെ വീണാരവമാണ് ഇപ്പോൾ കേൾക്കുന്നത്. അമ്മേ എന്നു വേണാടിനെ അഭിസംബോധനംചെയ്യുന്നു.

൯൨. ചെന്താർമാത്=ലക്ഷ്മീദേവി. വിദ്യാഭ്യാസത്തിനു പ്രചുരപ്രചാരംസിദ്ധിച്ചിട്ടില്ലാത്ത ഒരു ദേശം എത്രതന്നെ ഐശ്വൎയ്യവത്തായാലും സാരമില്ല. അത് ഒരു മരുഭൂമിയെക്കാൾമോശമാണ്. മററുള്ളവ=വിദ്യയൊഴിച്ചുള്ള ഭാഗ്യങ്ങൾ. നിൻസന്താനങ്ങൾ=തിരുവിതാംകൂറുകാർ. സാരസ്വതഘൃണ=സരസ്വതിയുടെ കാരുണ്യം.

൯൩. ഇളാദീപം=ഭൂമിക്കുവിളക്ക്. ലോകത്തിൽ പലഭാഗങ്ങളിൽ നിന്നും വരുന്ന വിദ്യാൎത്ഥികൾക്കു ജ്ഞാനദാനംചെയ്യുന്നതിനാൽ. സ്യാനന്ദൂരത്തിൽ സ്ഥിതിചെയ്യുന്നതായും ഇംഗ്ലീഷുഭാഷപഠിക്കുന്നതിനുവേണ്ടിയുണ്ടാക്കപ്പെട്ടതായുമുള്ള കോളേജ്. അങ്ങേ

പ്പുത്രൻ=ഭവതി വിദ്യാമാതാവായുള്ളവൻ. കവി ശരം കാളേജിൽപഠിച്ചു പരിക്ഷകൾ ജയിച്ചതിനെ സൂചിപ്പിക്കുന്നു. തനയർ=ശരം മഹാപാഠശാലയിൽ പഠിച്ചവർ. അവിടുത്തെ ഭക്തിയാൽ (സംരുദ്ധമായ) വഴിപോലെ തടയപ്പെട്ട കണ്ഠത്തോടുകൂടിയവർ, അതിനാൽ മൂകന്മാർ. .

൩൧. ഉപായസ്ഥിതി=ദാരിദ്ര്യം. തുംഗചൈത്യങ്ങൾ=വലുതായുള്ള ക്ഷേത്രങ്ങൾ. ഇവിടെ വിദ്യാശാലകൾ തിങ്ങിനില്ക്കുന്ന അജ്ഞാനമാകുന്ന ആനയെകൊല്ലുന്നതിനു കഴുത്തുയർത്തിപ്പിടിച്ചിരിക്കുന്ന സിംഹങ്ങൾ.

൩൨. ബാലപ്രായം=ബാല്യം. പരിപക്വസ്ഥിതിയിൽ ഇനിയും എത്തിക്കഴിഞ്ഞിട്ടില്ലാത്തഭാഷ. വരതനു=സുന്ദരി. വാരൊളി=അധികമായ ശോഭയോടുകൂടിയ. കൈരളി=മലയാളഭാഷ. പ്രാചീനബർഹിസ്സ്=ദേവേന്ദ്രൻ.

൩൩. സത്തോദം=സത്തുക്കളനുഭവിക്കുന്നപീഡ. സജ്ജൻ=സന്നദ്ധൻ. തത്തോകം=തന്റെ ശിശു. നൃത്തത്തിൽ ഉയരുന്നകൈവളകളുടെ കളകളശബ്ദം. മലയാംപള്ളിക്കൂടങ്ങൾ കാടുകളിൽകൂടിയുണ്ടെന്നു സാരം.

൩൪. കീർത്തിച്ഛട=കീർത്തിസ്തോമം. വിബുധസരിദ്വീചിതംഗയിലെതിര. അതുകൾക്കു സധ്രീചി=സഖി. അവയോടുതുല്യമെന്നർത്ഥം. 'ഛട' എന്ന സ്ത്രീലിംഗപദം സപ്രയോജനമായി പ്രയോഗിച്ചിരിക്കുന്നു.

൩൫. ഉത്തംസം=ശിരോലങ്കാരം. തന്നിശാന്താന്തികം=അവിടുത്തെ കൊട്ടാരത്തിനുസമീപം. സംസ്കൃതപാഠശാല വലിയ കൊട്ടാരത്തിനുസമീപമാണല്ലോ. നിശ്ശേഷഭാഷാശ്രേണിക്കുറാണി=

എല്ലാഭാഷകളിലും വെച്ചുശ്രേഷ്ഠമായിട്ടുള്ളത്. ഗ്രന്ഥകാരന്നുസംസ്കൃതത്തോടുള്ള പക്ഷപാതം വ്യഞ്ജിക്കുന്നു. രത്നാഭരണഗണത്തെക്കൊണ്ടുശോഭിക്കുന്ന കയ്യോടുകൂടിയ. രാമായണശാകുന്തളഭഗവൽഗീതാദിഗ്രന്ഥസാമഗ്രിയോടുകൂടിയതെന്നുതാൽപര്യം. ഗീർവ്വാണവാണി=ദേവഭാഷ, സംസ്കൃതം.

൬൯. ജീവിതായോധനം=ജീവിതമത്സരം. മാഹാത്മികമതി=അത്യുദാരബുദ്ധി. സൂതിഗേഹം=പ്രസവഗൃഹം. ഇവരണ്ടും വഞ്ചിഭ്രഷ്ടാമാണിക്യമെന്ന പദത്തിനു വിശേഷണങ്ങൾ.

൭൦. അക്ഷാമം=ധാരാളമായി. ശ്രിതസുരതരു=തന്നെവന്നാശ്രയിക്കുന്ന സുരതരുവോടുകൂടിയവൻ. കല്പവൃക്ഷത്തെതാഴ്ത്തുന്ന ദാതാവ്. വസുനിര=ദ്രവ്യസമൂഹം. ഹൈയംഗവീനം=പുത്തുവെണ്ണ. വെണ്ണയുണ്ടെങ്കിൽ നെയ്യു പ്രയാസമില്ലാത്തതുപോലെ ഇദ്ദേശവാസികൾക്കു വിദ്യ കൈവശമുള്ളതുകൊണ്ടു് അവർക്കു് ധനത്തിനു ബുദ്ധിമുട്ടില്ലെന്നർത്ഥം.

൭൧. ഹന്തഅനന്താഭഎന്നു പദച്ഛേദം. പ്രത്നവിബുധർ=പ്രാചീനപണ്ഡിതന്മാർ. നിഖിലോദ്ധാരം=എല്ലാററിന്റേയും ഉയർച്ച. പ്രാതിഭം=പ്രതിഭ, നവനവോന്മേഷത്തോടുകൂടിയ ബുദ്ധി. പ്രാചീനഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിനുള്ളഡിപ്പാർട്ടുമെൻറ്. ഠരം ഡിപ്പാർട്ടുമെൻറിൽനിന്നു് അറുപതിൽപരം ഉത്തമസംസ്കൃതഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

൭൨. പുരാണവസ്തുസംരക്ഷണത്തിനുള്ള ഡിപ്പാർട്ടുമെൻറു. അവനിയെന്ന അമ്പലാകുന്ന സ്ത്രീക്കു ചന്ദ്രൻ. =രജാവ്.

൭൩. ഖലഖനകന്മാർ=കള്ളന്മാരായ എലികൾ. അന്തം. അവസാനം. വൽഗു=മനോഹരം. കാവ്യവ്യാമാണ്ടത്തെ ഗവൺ

മെൻറുത്തരവനുസരിച്ചാണു ദേവസ്വം പരിഷ്കാരം നടപ്പിലായിട്ടുള്ളത്. ഭ്രവാകുന്ന വല്ലിക്കു പാദപം. രാജാവ്.

൧൪. പൌരപ്രതിനിധിസഭ=ശ്രീമൂലം പ്രജാസഭ. ഇതിൻെറ അംഗങ്ങളായി പുലയർ അരയർ മുതലായ വർഗ്ഗങ്ങളിൽപെട്ട മാന്യന്മാരുണ്ട്. മാംസളം=വലുത്. പതിതന്മാർ=താണ ജാതിക്കാർ. സമുദ്ധാരം=നല്ലവണ്ണമുള്ള ഉയർത്തൽ. അതിനെ ദീക്ഷിക്കുന്നതിലുള്ള രസത്താൽ ആർദ്രമായിട്ടുള്ളത്.

൧൫. അവനമാകുന്ന നവീനവിദ്യ. പുത്തൽമാതിരിയിലുള്ള രാജ്യരക്ഷ. മർമ്മവിത്ത്=മർമ്മജ്ഞൻ. കർമ്മവൃത്തഗ്രാമം=അപദാന സമൂഹം. എല്ലാ രാജാക്കന്മാരുടെയും അഹങ്കാരമാകുന്ന താമരപ്പൊയ്കയെ (തരിശ്ശു) പൂവില്ലാതെയാക്കിത്തീർക്കുന്നവിഷയത്തിൽ മഞ്ഞാണെന്നുവച്ചാൽ ഇദ്ദേഹത്തിൻെറ ഗുണൌഘം കണ്ടാൽ അന്യരാജാക്കന്മാർക്കു തങ്ങൾ ഗുണവാന്മാരെന്നുള്ള മദം നശിക്കുമെന്നു താല്പര്യം. അവരെക്കാൾ ഗുണവാനെന്നു സാരം.

൧൬. സൌരാജ്യം=നല്ലരാജ്യഭാരം. മനീഷി=വിദ്വാൻ. മൈഥിലീനാഥൻ=ശ്രീരാമൻ. ജഗതീലോചനാസേചനം=ഭൂമിയുടെ നേത്രങ്ങളെ വശീകരിക്കുന്നവ. തിരുമനസ്സിലെ രാജ്യഭാരം ശ്രീരാമൻെറ രാജ്യഭാരംപോലെയാണെന്നർത്ഥം.

൧൭. രക്ഷാകല ദാസിയെപ്പോലെതന്നെ സേവിക്കുന്നു എന്നുവച്ചാൽ അതിൽ അത്രമാത്രം നൈപുണ്യം സമ്പാദിച്ചിരിക്കുന്നു എന്നു താൽപര്യം. ദാനധർമ്മാഗമം=ദാനധർമ്മമാകുന്ന ശാസ്ത്രം. നാസീരം=മുന്നണി. നരചരിഷ്ണുധർ=രാജാക്കന്മാർ. ദാനധർമ്മം ഇത്രമാത്രമനുഷ്ഠിക്കുന്ന രാജാക്കന്മാരില്ലെന്നു താൽപര്യം. തിരുമനസ്സിലേക്കു ബിരുദങ്ങളിൽ ഏററവും വിലയേറിയ ജി. സി. എസ്. ഐ. ജി. സി. ഐ. ഇ., ഇമ്പരണ്ടും ലഭിച്ചിട്ടുണ്ട്. ഇവകൂടാതെ

എം, ആർ, ഏ. എസ്.; എഫ്. ആർ. ജി. എസ്സ്.; എഫ്, എം. യ്യു; മുതലായ ഇതരബിരുദങ്ങളും അവിടുത്തേക്കുണ്ട്. നഭസ്സ്=ആകാശം.

൨൭. ശൈലാലി=നടൻ. ഒന്നാംപുമൎത്ഥം=ഒന്നാമത്തെ പുരുഷാൎത്ഥം, ധൎമ്മം. കണ്ണും മനസ്സും അവിടുത്തേക്കു സദാ ധൎമ്മത്തിൽതന്നെ പതിയുന്നു. നീലാംഭോദാഭൻ=കൃഷ്ണവൎണ്ണൻ. നീലാധവൻ=നിലയുടെ ഭൎത്താവ്. ശ്രീഭൂമിനീലാസമേതനായി ശ്രീപത്മനാഭനെ കവികൾ വൎണ്ണിക്കുന്നു. “പത്മേതപന്നയനേസ്മരാമിസതതം ഭാഭോവാഭവൽ കുന്തളേ നീലേമുഗ്ദ്ധതികിങ്കരോമിമഹിതൈഃ ക്രീതോസ്മിരതവിഭ്രമൈഃ” ഇത്യാദി പദ്യം നോക്കുക. ശാൎവ്വരി=ശൎവ്വരി-രാത്രി. പാൎവ്വണേന്ദു=പൂൎണ്ണചന്ദ്രൻ.

൨൯. പത്മാസഹചരൻ=ലക്ഷ്മീഭൎത്താവ്, ശ്രീനാരായണൻ. വരിവണ്ടിണ്ട=വരിവണ്ടുകളുടെ കൂട്ടം. അതായതു പരമഭാഗവതന്മാർ എന്നു താൽപൎയ്യം. വിദലനകൃത്ത്=നശിപ്പിക്കുന്നത്.

൩൦. വാസ്തു=ഗൃഹം. ഹേരംബസ്വാമി=ഗണപതി. കുബേരഗൃഹമാണെന്നു ഗണപതിയും മഹാമേരുവാണെന്നു ശിവനും ശങ്കിക്കും. ലക്ഷ്മീദേവി ഇളകാതമിന്നൽപോലെ സദാ ആ ഗൃഹത്തിൽ കുടികൊള്ളുകയും ചെയ്യുമെന്നു താൽപൎയ്യം. ശമ്പ=മിന്നൽ. ഗണപതിപ്രാതലും ത്രിപുരദഹനവും ഈ ശ്ലോകത്തിൽ സൂചിപ്പിക്കുന്ന കഥകളാണു്.

൩൫. ശ്രീവാഴും=ലക്ഷ്മീദേവിവസിക്കുന്ന. സപദി=തൽക്ഷണം, കാലതാമസംകൂടാതെ. ഭൃഗുമഹൎഷി ത്രിമൂൎത്തികളുടെ വിഷയത്തിൽ ക്ഷമാപരീക്ഷചെയ്ത കഥ പ്രസിദ്ധമാണല്ലോ. അവസിതി=അവസാനം. വിലയം=പ്രളയം. കല്പകാലം ശ്രീപരമേശ്വരൻ ഈ തിരുമേനിയെ ആചാൎയ്യനാക്കി വരിച്ചാൽ ശൌചത അവിടുത്തെ

വിട്ടുകലുമെന്നും അതിനാൽ അവിടുത്തേക്കു കല്പാന്തത്തിൽ ലോക
സംഹാരത്തിന് ഇടവരുന്നതല്ലെന്നും.

വൃ ൨. കാമക്കാക്കാൻ=മന്മഥനാകുന്ന കാക്കാലൻ. ധൃതി=
ധൈര്യത്തോടുകൂടി. മററു രാജാക്കന്മാർ കാമത്തിനു വശംവദന്മാരെ
ന്നർത്ഥം. ഈ ഭൂമിയുടെ ഐശ്വര്യത്തിന് ഇരിപ്പിടം. രണ്ടാംവിദേ
ഹപ്പുള=രണ്ടാമത്തെ ജനകമഹാരാജാവ്, അദ്ദേഹത്തെപ്പോലെ ജി
തേന്ദ്രിയൻ. പരബ്രഹ്മത്തെ അറിഞ്ഞവർക്ക് (സബ്രഹ്മചാരി) സ
മാനൻ. മഹർഷിതുല്യനെന്നർത്ഥം.

വൃ൩. വിമതജനത=ശത്രുക്കൾ. മററുള്ള രാജാക്കന്മാർ ശ
ത്രുക്കളെ ധ്വംസിക്കുന്നു. അങ്ങനെ ശത്രു എന്നൊരു പേരിന്റെ
കേൾവിപോലും ഈ തിരുമേനിയുടെ വിഷയത്തിലില്ല. ഉണ്ടായിട്ടു
വേണ്ടേ അവരെ ഇല്ലാതെയാക്കാൻ? ഇവിടുന്ന് അജാതശത്രുവെന്നു
ള്ളത് സുപ്രസിദ്ധമാണല്ലോ. രാകാശിശിരകര . . .=പൂർണ്ണചന്ദ്രനെ
തോല്പിക്കുന്നവിഷയത്തിൽ മറുകരകണ്ടവ. രാജാവിന്റെ യശസ്സി
ന പൂർണ്ണചന്ദ്രനെന്നു മാത്രമൊരു ശത്രുവുണ്ടെന്നും ആ ശത്രുവിനെ
പണ്ടേതന്നെ തോല്പിച്ചുകഴിഞ്ഞുവെന്നും താൽപര്യം.

വൃ൪. ഷഡ്വർഗ്ഗം=കാമക്രോധലോഭമോഹമദമാത്സര്യങ്ങൾ.
അതാകുന്ന വിഷയസമുദ്രത്തിൽ. കലികൊണ്ടുള്ള=ആവേശത്തോടുകൂടി
യ. ധർമ്മാഖ്യകോലും തരു=ധർമ്മവൃക്ഷം. മൂലകന്ദം=ചുവട്ടിലെ കിഴ
ങ്ങ്; പരമാവലംബമെന്നു താൽപര്യം. ഘോരം കലികാലത്തിൽ ധർമ്മ
ത്തിന് തിരുമേനിയല്ലാതെ ശരണമില്ലെന്നു വ്യംഗ്യം.

വൃ൫. നിർമ്മര്യാദം=മര്യാദകൂടാതെ. നിരാലംബനനൃവരനി
രാസം=സഹായമില്ലാത്ത രാജാക്കന്മാരുടെ നിഷ്കാസനം, വിധ്വംസ
നം, ബെൽജിയം, ലക്സംബെർഗ്ഗ് മുതലായ രാജ്യങ്ങൾ. ശർമ്മണ്യക്ഷോ
ണി=ജർമ്മനിരാജ്യം. ജർമ്മനിയുടെ സംസ്കൃതീകരണം ശർമ്മണ്യം.

രംപദഃമാക്സ്മ്യുള്ളർമുതൽപേർ ഉപയോഗിച്ചിട്ടുള്ളതാണ്. ശമലം=പാപം. ആ രാജ്യത്തിൻെറ പാപം മൂർത്തമായതുപോലെയുള്ളവനം വേനനെപ്പോലെ മഹാദുഷ്ടനമായ കൈസർവില്യംചക്രവത്തി. വേനന്റെ കഥയ്ക്കു ഭാഗവതം നോക്കുക. ധമ്മം=ക്ഷേമം. പരികരം=കാപ്പു. ധമ്മജ്ഞൻ=ധമ്മത്തെ അറിയുന്നവൻ. ജോജ്ജുപഞ്ചമൻ. പഴയചൂറംപ്രാണൻ. പണ്ടേയുള്ള ആപ്തമിത്രം. 'ബഹിശ്ചരഃ പ്രാണഃ' എന്നു വാല്മീകി. മാനനീയൻ=ആദരണീയൻ. യൂറോപ്യൻയുദ്ധത്തിൽ ചക്രവത്തിക്ക് എന്തു സഹായവും ചെയ്വാൻ തിരുമേനി സന്നദ്ധനെന്നു താൽപര്യം.

വ്യ൩. ഇൻഡ്യയിലെ മററ് ഏതദ്ദേശീയരാജാക്കന്മാരുടെ ചരിത്രം നോക്കുകയാണെങ്കിൽ അവരിൽ പലരും യുദ്ധത്തിൽ തോററതിനു മേൽ സഖ്യം ചെയ്തവരും, ആദ്യം ബന്ധുക്കളായി പിന്നീടു ശത്രുക്കളായവരും, തരംനോക്കി മൈത്രിക്കുപോയവരുമാണെന്നു കാണാം. പാരമ്പര്യംമൈത്രി=(ആയതമായ)ശാശ്വതമായ സഖ്യംമേൽകാണിച്ച കാരണങ്ങളാൽ വരുന്നതല്ല. തിരുവിതാംകൂർ രാജാക്കന്മാർ ഇംഗ്ലീഷുകാൎക്കു വിഴിഞ്ഞം, പൂന്തുറ, അഞ്ചുതെങ്ങു മുതലായ സ്ഥലങ്ങളിൽ പണ്ടകശാല കെട്ടുന്നതിന് അനുവാദം കൊടുത്ത ക്രി. പി. പതിനേഴാംശതവൎഷത്തിൽ അവർ ഭാരതവൎഷത്തിന് അധിപന്മാരായി തീരുമെന്നൂഹിക്കുവാൻ യാതൊരു മാൎഗ്ഗവുമുണ്ടായിരുന്നില്ല. അങ്ങനെയുള്ള സഹായത്തിൽ നിന്നു പരിപുഷ്ടമായ സഖ്യത്തിൻെറ സ്ഥിതി ഒന്നു വേറെയെന്നു താൽപര്യം.

വ്യ൭. പേരിന്നായിട്ട്=കേവലം യശസ്സിനുവേണ്ടി. സാൎവ്വഭൗമർ=ചക്രവത്തിമാർ. പേരിന്നായ്=നാമമാത്രമായി. ശുദ്ധനിഷ്കാമകമ്മം=യാതൊരു അഭിസന്ധിയും കൂടാതെചെയ്യുന്ന കമ്മം. ഉദകം=വെള്ളം. യശസ്സ് സ്വച്ഛന്ദമായി സഞ്ചരിക്കുന്നതാണ്.

അതിന്റെ വിഷയത്തിൽ ഒട്ടുക്കന്നതുകൊണ്ടും വാവാഎന്നു വിളിക്കുന്നതുകൊണ്ടും വിശേഷമില്ല. അതുതന്നെത്താൻ വരേണ്ടതെന്നു താല്പയ്യം.

൮൮. കാമം=അനുഗ്രഹത്തിനനുസരണമായി. അശാവധുക്കളുടെ തലമുടിക്ക് മുല്ലപ്പൂവ്. രുചിരഗളം=മനോഹരമായ കഴുത്ത്.ശ്രീമക്കമലമണിമയക്കമ്മൽ=വൈരക്കമ്മൽ. ഈ വിധത്തിൽപല മാതിരിയിൽ മഹാരാജാവിന്റെ യശസ്സ് ദിനിപധൂടികൾക്കലങ്കാരമായി പരിണമിക്കുന്നു. ദിഗന്തവിശ്രാന്തകീൎത്തിയാണ് മഹാരാജാവ് എന്നുസാരം.

൮൯. ശബ്ദാൎത്ഥകോശം=ശബ്ദാൎത്ഥങ്ങളുടെ സമൂഹം. ധ്വനി ലവലേശമില്ല. ശബ്ദാൎത്ഥാലങ്കാരപാകഗുണധ്വന്യാദികാവ്യസാമഗ്രി തനിക്കു വിഷയമാഹാത്മ്യത്തിനനുസരണമായില്ലെന്നു വച്ച് സരസ്വതീദേവികൂടി മൂകത്വം സ്വീകരിക്കുന്നു. പിന്നെ മററുള്ളവരുടെ കഥ പറയേണ്ടതില്ലല്ലൊ.

൯൦. സൌഗമ്യം=ലാഘവം. സാരസ്വതരസന=സരസ്വതിയുടെ നാക്കു. ഗാനതാനപ്രദാനം=പാട്ടിനു ശ്രുതികൂട്ടുക എന്നുള്ളത്. പ്രാഗത്ഭ്യം=സാമൎത്ഥ്യം. വിഷയംഅധികരിച്ച്=വിഷയത്തെപ്പററി. ആശപോരൽ=അനുഗ്രഹത്തിനു തരംവെണ്ണം. അലപിക്കുക=പാടുക. രാഗജ്ഞൻ=രാഗജ്ഞാനമുള്ളവൻ. കൎണ്ണാദേപഗം=ചെവികൾക്കു വൈരസ്യം. വാവദൂകൻ=വിടുവായൻ. നിൎല്ലജ്ജനായി ഒരു വിഷയത്തെപ്പററി ചിലതെല്ലാം കവി എഴുതി സഹൃദയന്മാൎക്കു വൈരസ്യത്തെ ജനിപ്പിക്കുന്നു.

൯൧. ഉദയസമുദയം=മംഗലസമൂഹം. ഭാവൽകം=അവിടുത്തെ. ഭാഗ്യസമൂഹമാകുന്ന ചന്ദ്രന് ഈ തമ്പുരാനാണ് സമുദ്രം. അ

തായത് ഈ തിരുമേനിയിൽ നിന്നാണ് അവിടുത്തെ ഭാഗ്യസമൂഹത്തിന്റെ ഉത്പത്തി എന്നു താൽപര്യം.

൪൨. ഇനിയ=മനോഹരമായ. കംഭിനീജംഭഭേദി=ഭൂമിക്കു ദേവേന്ദ്രൻ, രാജാവു്. ആയുസ്സിലബ്ധം=അറുപതുവയസ്സ്. ചിരഞ്ജീവിയായ പുരുഷനു നൂററിരുപതുവയസ്സെന്ന ന്യായപ്രകാരം. അഹസ്സല്ലജം=ഉത്തമമായ (അഹസ്സ്=പകൽ) നാൾ. ഇതുവരെയുമുള്ള വിശേഷദിവസങ്ങളുടെ മേന്മ ഈ നാളിന്റെ സ്ഥിതി വിചാരിച്ചാൽ മോശമാണ്. ഈ ദിവസങ്ങൾ നിസ്സാരമായ ജന്മത്തോടുകൂടിയവയാണ്.

൪൩. പഞ്ചമത്തിൽ=പഞ്ചമരാഗത്തിൽ.പരഭൃതം=കുയിൽ. പോഷിതമായ എല്ലാവരുടേയും സന്തോഷത്തോടുകൂടി. പോടട്ടെ=ഇടട്ടെ. തമിഴ്വാക്ക്, കവിതയിൽ ചിലപ്പോൾ പ്രയോഗമുണ്ട്. "ജാപ്പാണന്നാകം പൂകലയും പോട്ടങ്ങ്" എന്നു കിളിമാനൂർ ചെറുണ്ണിക്കോയിത്തമ്പുരാൻ. നേന്ന നേച്ചുയ്യുള്ള ഫലത്തെ ഈ അഗതികളായ നാമും നേടട്ടെ.

൪൪. അശാവക്ത്രം=ദിക്കുകളുടെ മുഖം. തേട്ടുക=സ്വീകരിക്കുക. എല്ലാ ജഗത്തുകളുടേയും സന്തോഷത്തെ ധരിച്ചിരിക്കുന്നത്.

൪൫. സേകംചെയ്യുക=കോരിയൊഴിക്കുക. സൌഖ്യസമ്പൽസാകല്യം=മുഴുക്കെയുള്ള സൌഖ്യസമ്പത്ത്. അനഘദിനഘടാസൽപ്രഭു=ശുഭദിനങ്ങളുടെ കൂട്ടത്തിനു രാജാവായുള്ളത്. ശുഭദിനങ്ങളിൽ വച്ചു ശ്രേഷ്ഠം. സുപ്രഭാതം=(നല്ലഉഷസ്സ്) ഗുഡ്മാർണിങ്ങ് എന്ന് ഇംഗ്ലീഷിൽ പറയുന്നതുപോലെ.

൯൬. കാമം=യഥേഷ്ടം. പനിനീരാകുന്ന സന്തോഷബാഷ്പം. കടൽപ്പുറത്തുമണലാകുന്ന പുഞ്ചിരിച്ചാർത്ത്. സ്രക്ക്=മാല. ബാഹുല്യമില്ലാത്ത്=ധാരാളമായിച്ചേരുന്നത്. പൈഃരന്മാരാകുന്ന രോമാഞ്ചം. ഭാവുകം‌താവകീനം=നിന്റെ ഭാഗ്യമെന്നു കവി തന്റെ കണ്ണിണയോടു പറയുന്നു.

൯൭. കന്നിസ്സൌഭാഗ്യമൂലം=നല്ലപ്പോഴുള്ള ഭാഗ്യത്തിന് കാരണം. ചഞ്ചരീകം=വണ്ട്. സുകൃതംപ്പാൽക്കടൽപ്പൂണ്ണചന്ദ്രൻ=സുകൃതത്തിന്റെ ഫലത്താൽ തിരുവവതാരം ചെയ്ത മഹാരാജാവെന്നു താൽപര്യം.

൯൮. ശ്രീരാമനും ഒരു തിരുമേനിയും മാത്രമേ ധന്യരായിട്ടുള്ളൂ. മററു രാജാക്കന്മാരാരും ധന്യരല്ലെന്നത്ഥം.

൯൯. രാജധാനിയായ തിരുവനന്തപുരവും ഏലമല മൂന്നാർ മുതലായ പ്രാന്തപ്രദേശങ്ങളും ഒന്നുപോലെ ശോഭിക്കുന്നു. താൻതാൻ=മററൊരാളെ ഏല്പിക്കാതെ. സ്വാമി=രാജാവ്. നാന്തായുസ്സ്=(അന്തം)അവസാനമില്ലാത്ത ആയുസ്സോടുകൂടിയവൻ. നളിനജൻ=ബ്രഹ്മാവ്. നഗജാനാഥൻ=ശിവൻ.

൧൦൦ കരബദരസമം=കൈയിലെ നെല്ലിക്കപോലെ. അതിസുലഭമായെന്നത്ഥം. ഊനാപേതം=ഊനംകൂടാതെ. നാളീകം=താമര.

൧൦൧ പൂരജനപദാഗാരർ=നഗരങ്ങളിലും ഉൾനാട്ടുകളിലും താമസിക്കുന്നവർ. മണിസാനുധാന്വൻ=(രത്നസാനു) മഹാമേരുവിനെക്കൊണ്ടു വില്ലാളിയായവൻ, ശ്രീപരമേശ്വരൻ.

---

